

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 42 THE ONLINE OFFICIAL NEWS BULLETIN 2023 October 14

## SEASON OF CROSS സ്ലീബാകാലം ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 15 5th Sunday after the Holy Cross Comme. of St. Osyo the Ascetic ♪5  | 16 ♪1  | 17 ♪5  | 18 Comme. of St. Luke the Evangelist ♪1  | 19 ♪5  | 20 ♪1  | 21 ♪5  |



**First Apostolic visit of HH Baselius Marthoma Mathews III to St. Thomas Orthodox church Detroit, USA.**

# പരുമല തിരുമേനിയുടെ ഓർമപ്പെരുന്നാൾ 26 മുതൽ

തിരുവല്ല: പരിശുദ്ധ പരുമല തിരുമേനിയുടെ 121–ാം ഓർമപ്പെരുന്നാൾ 26 മുതൽ നവംബർ 2 വരെ നടക്കും. 26–ന് 7.30 ന് കുര്യാക്കോസ് മാർ ക്ലിമ്മീസ് വലിയ മെത്രാപ്പൊലീത്തായുടെ പ്രധാന കാർമികത്വത്തിൽ കുർബാന, 2–ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ കൊടിയേറ്റ് നിർവഹിക്കും. 3–ന് തീർഥാടനവാരം സമ്മേളനം കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും, 5–ന് 144 മണിക്കൂർ നീണ്ടുനിൽക്കുന്ന അഖണ്ഡ പ്രാർഥന ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ തുടങ്ങും. 27ന് 7.30–ന് കുർബാന: ഡോ. സഖറിയാസ് മാർ അപ്രേം, 10,30 ന് അഖില മലങ്കര പ്രാർഥനായോഗം സമ്മേളനം ഡോ. മാത്യൂസ് മാർ തേവോദോസിയോസ് അധ്യക്ഷത വഹിക്കും. 2.30–ന് പരിസ്ഥിതി സെമിനാർ ഡപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ ഉദ്ഘാടനം ചെയ്യും. ഡോ. ജോസഫ് മാർ ദിവന്നാസിയോസ് അധ്യക്ഷത വഹിക്കും.

28–ന് 7.30–ന് കുർബാന ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, 10.30–ന് അഖില മലങ്കര മർത്തമറിയം വനിതാ സമാജം സമ്മേളനം ടെസി തോമസ് ഉദ്ഘാടനം ചെയ്യും. ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് അധ്യക്ഷത വഹിക്കും. 2–ന് പിതൃസ്മൃതി പ്രഭാഷണം ഡോ. ഗീവർഗീസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്യും. 29–ന് 6–ന് ചാപ്പലിൽ കുർബാന; മാത്യൂസ് മാർ തേവോദോസിയോസ്, 8–ന് പള്ളിയിൽ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, 10.30–ന് ബസ്ക്യാമ്മ സമ്മേളനം ഡോ. മാത്യൂസ് മാർ തിമോത്തിയോസ് അധ്യക്ഷത വഹിക്കും. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉദ്ഘാടനം

*(ശേഷം ഏഴാം പേജിൽ)*



**പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യുഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ പുത്തൻകുരിശ് പള്ളിയിൽ.**



**പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗവും കേരള മുൻ മുഖ്യമന്ത്രിയുമായ ഉമ്മൻചാണ്ടിക്ക് മരണാനന്തര ബഹുമതിയായി ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി നൽകുന്ന അഞ്ചാമത് ചേപ്പാട് മാർ ദിവന്നാസ്യോസ് അവാർഡ്, ഫിലിപ്പോസ് മാർ ദിവന്നാസ്യോസിന്റെ 168–ാമത് ഓർമ്മപ്പെരുന്നാൾ ദിനമായ ഒക്ടോബർ 12–ന് സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും ഉമ്മൻ ചാണ്ടിയുടെ പത്നി മറിയാമ്മ ഉമ്മൻ ഏറ്റുവാങ്ങി.**

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വിശ്വാസ പഠനം

# തിരുവെഴുത്തുകൾ: സഭയുടെ ആധികാരിക പാരമ്പര്യം - 08

ഡോ. തോമസ് മാർ അത്താനാസിയോസ്



പഴയനിയമ ദൈവം വിഭജനാതീതനായ ഒറ്റ ദൈവമാണ് (monad) എന്നും അത് പുതിയനിയമ ദൈവകൂട്ടായ്മയ്ക്ക് വിരുദ്ധമായ ദൈവദർശനമാണ് എന്നുമുള്ള വാദമാണ് പഠന വിഷയമാക്കുന്നത്.

പഴയനിയമത്തിൽ പ്രധാനമായും കാണപ്പെടുന്ന ദൈവനാമങ്ങൾ എലോഹീം, യാഹ് വെ എന്നിവയും അവയുടെ സംയുക്തങ്ങളും ആണ് എന്നത് നാം ചർച്ച ചെയ്തു കഴിഞ്ഞ കാര്യമാണ്. ഇനി ഇവിടെ കാണുന്ന ദൈവം ഒറ്റയാണോ സംയുക്തമാണോ എന്നതാണ് ആദ്യം പഠനവിധേയമാക്കുന്നത്. പുതിയനിയമ ദൈവസങ്കല്പവുമായി പൊരുത്തപ്പെടുവാൻ ഇതിന് സാധിക്കുമോ എന്നത് തുടരന്വേഷണ പ്രക്രിയയിൽ പെടുത്തുന്നു.

ആദ്യം പഠനവിധേയമാക്കുന്നത് എലോഹിം എന്ന ദൈവസംജ്ഞയാണ് . എലോഹിം എന്നത് ഏലിയാഹ് എന്ന ഏകവചന ദൈവനാമത്തിന്റെ ബഹുവചന രൂപമാണ്. എന്നാൽ ഏകവചനം നിലനിൽക്കുമ്പോഴും ഈ ബഹുവചനമാണ് ഏകവചനമായി ഉപയോഗിക്കുന്നത്. ഉല്പത്തി 1:1-ൽ ഏലോഹിം ഏകവചനത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. ഇത് തിരിച്ചറിയുന്നത് ചേർന്നു വരുന്ന ക്രിയയുടെ വചനം നോക്കിയാണ്. ദൈവം (elohim) ആകാശവും ഭൂമിയും സൃഷ്ടിച്ചു എന്ന വാക്യത്തിലെ ക്രിയയായ യമൃമ (സൃഷ്ടിച്ചു) എന്നത് ഭൂതകാല ഏകവചനമാണ്. അതായത് ഏലോഹിം എന്ന ബഹുവചനം ത്രിത്വം എന്നപോലെ ഏകവചനത്തിലാണ് പഴയനിയമത്തിൽ മിക്ക ഭാഗങ്ങളിലും ഉപയോഗപ്പെടുത്തുന്നത്. എന്നാൽ ഉല്പത്തി 1:26-ൽ ഈ നാമം ബഹുവചനത്തിലാണ് ഉപയോഗപ്പെടുത്തുന്നത്. അവിടെ പറയുന്നു: നമുക്ക് നമ്മുടെ സാദൃശ്യത്തിലും പ്രതിച്ഛായയിലും മനുഷ്യനെ സൃഷ്ടിക്കാം. ഇവിടെ വരുന്ന ക്രിയയും ബഹുവചനത്തിലാണ്. കൂടാതെ 'നാം, നമ്മുടെ' എന്നീ പ്രതിഫലന സർവ്വനാമങ്ങളും (reflexive pronouns) ബഹുവചനമാണ്. ഇവിടെ നടക്കുന്നത് ദൈവാളത്തങ്ങൾ തമ്മിലുള്ള ആലോചനയാണ് (consultation) എന്നത് വ്യക്തം. അതുപോലെ ഉല്പ. 3:22-ൽ യാഹ്‌വെ ഏലോഹിം പറഞ്ഞു: മനുഷ്യർ നമ്മിൽ ഒരുവനെപ്പോലെ (one among us) ആയിത്തീർന്നിരിക്കുന്നു. ഇവിടെ നമ്മിൽ എന്നത് ബഹുവചനവും ഒരുവൻ എന്നത് ഏകവചനവും ആണ്. ഇവിടെയും ഒന്നിലധികം ആളത്തങ്ങൾ ഉള്ള ഒരു സംയുക്തമാണ് ദൈവം എന്നത് വ്യക്തമാകുന്നു. അതായത് ഏലോഹിം എന്ന ബഹുവചന ദൈവനാമം ഏകവചനത്തിലും ബഹുവചനത്തിലും ഉപയോഗപ്പെടുത്തുന്നതിനാൽ അത് ത്രിത്വം പോലെ ദൈവിക കൂട്ടായ്മയാണ് എന്ന നിഗമനത്തിലാണ് നാം എത്തിച്ചേരുന്നത് .

യഹോവ എന്ന നാമവും സാധാരണ സന്ദർഭങ്ങളിൽ ഏകവചനമായിട്ടാണ് ഉപയോഗിക്കുന്നത്. എന്നാൽ അത് ഏലോഹീം എന്ന പദം പോലെ ബഹുവചനമായും ഉപയോഗിക്കുന്നതായി കാണുന്നു. ഉല്പ. 11:7-ൽ യഹോവ (തമ്മിൽ) പറഞ്ഞു: വരിക നമുക്ക് കീഴെ ഇറങ്ങി അവരുടെ ഭാഷ കലക്കി കളയാം. ഇവിടെ യഹോവ തമ്മിൽ ആലോചിക്കുകയാണ്. 'നമുക്ക്' എന്ന നാമവും 'കലക്കി കളയാം' എന്ന ക്രിയയും ബഹുവചനത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്. ഇവിടെ യഹോവ ഒരു സംയുക്ത ദൈവം അഥവാ വിവിധ ആളത്ത കൂട്ടായ്മയാണ് എന്ന് നിരീക്ഷിക്കാവുന്നതാണ് .

വീണ്ടും യഹോവ അബ്രാമിന് മെമ്രെയുടെ തോപ്പിൽ വെളിപ്പെടുന്നതായി പറയുന്നു (ഉല്പ. 18:19). ഇവിടെ മൂന്നുപേർ അബ്രാമിനെ സന്ദർശിക്കുന്നതായി പറയുന്നു. അതിൽ രണ്ടുപേർ ലോത്തിനെ കാണുവാനായി പോകുന്നു. അവശേഷിക്കുന്നയാൾ യഹോവയായി അബ്രാമിന് വെളിപ്പെടുന്നു. ഈ യഹോവ സോദോമിനെ നശിപ്പിക്കുന്ന ഭാഗം ശ്രദ്ധിക്കുക: And then the Yahweh rained on Sodom and Gomoroh sulfer and fire from the Yahweh out heaven (ഉല്പ. 19:24). ഇവിടെ അബ്രാമിനെ സന്ദർശിച്ച യഹോവ സ്വർഗ്ഗസ്ഥനായ യഹോവയുടെ



പക്കൽനിന്ന് തീയും ഗന്ധകവും വർഷിച്ചതായി പറയുന്നു. അതായത് ഏലോഹീം എന്ന പദത്തിലെന്നപോലെ യാഹ്‌വെ എന്ന ദൈവനാമവും ആളത്ത ബഹുത്വ കൂട്ടായ്മയാണെന്നും വരുന്നു. അബ്രഹാമിനെ സന്ദർശിച്ച മൂന്നുപേർ ത്രിത്വകൂട്ടായ്മയുടെ പ്രതീകമായിട്ടാണ് കിഴക്കൻ സഭയുടെ വേദശാസ്ത്രത്തിലും ചിത്രങ്ങളിലും (Icons) അവതരിപ്പിക്കപ്പെടുന്നത് .

ഈ ആളത്ത ബഹുല ദൈവസൂചനകൾ പ്രവചന ഗ്രന്ഥങ്ങളിലും കാണുന്നു. യെശയ്യാവ് പറയുന്നു: അപ്പോൾ ഞാൻ ഒരു ശബ്ദം കേട്ടു. ആരെ ഞാൻ അയയ്ക്കേണ്ടു. ആർ നമുക്ക് വേണ്ടി പോകും (6:8). ഇവിടെ യഹോവ ഏകവചനവും ബഹുവചനവുമായി വെളിപ്പെടുമ്പോൾ അത് ദൈവിക ആളത്ത സംയുക്തമെന്ന നിഗമനത്തിൽ എത്താനാകും .

ഇനി അനുഗൃഹീത ത്രിത്വ സാന്നിദ്ധ്യത്തെ ഈ ദൈവിക കൂട്ടായ്മയിൽ കണ്ടെത്താനുള്ള സാദ്ധ്യത പഴയനിയമത്തിൽ അന്വേഷിക്കാം. തന്നെപ്പറ്റിയാണ് സങ്കീർത്തനം 110:1 ൽ ദാവീദ് പറയുന്നതെന്ന് ക്രിസ്തു പറയുന്നു. യഹോവ എന്റെ കർത്താവിനോട് പറയുന്നു എന്നതിൽ എന്റെ കർത്താവ് എന്നത് മശിഹാ / ക്രിസ്തു ആണെന്ന് ദാവീദ് പറയുന്നു എന്നാണ് കർത്താവ് പറയുന്നത് (മത്തായി 22:43-46; മർക്കോസ് 12:18-27; ലൂക്കോസ് 21:41-45). ഇവിടെ സംസാരം 'യഹോവ' 'എന്റെ കർത്താവ്' (adonai) എന്നിവർ തമ്മിലാണ്. അതായത് പിതാവ് ക്രിസ്തു അഥവാ പുത്രനോട് പറയുന്നു എന്നാണ് . സങ്കീർത്തനത്തിൽ തുടർന്ന് പറയുന്ന ഭാഗവും ഇത് സാധൂകരിക്കുന്നു . നീ എന്റെ വലതുഭാഗത്ത് ഇരിക്കുക (സങ്കീ. 110:1 b, 5). പുത്രൻ പിതാവിന്റെ വലതുഭാഗത്ത് ഇരിക്കുന്നു എന്നത് പുതിയനിയമ സാക്ഷ്യമാണ് (അ.പ്ര. 7:55). നിഖ്യാവിശ്വാസപ്രമാണവും ഇത് സാധൂകരിക്കുന്നു.

അതുപോലെ യഹോവ ആദ്യവും അന്തവും ആണ് (യെശ. 48:12, 16; 44:6) എന്ന് പറയുന്നു. ഈ പ്രയോഗങ്ങൾ വെളിപാടിൽ പുത്രനെ പറ്റി പരാമർശിക്കുന്നതായി കാണുന്നു (വെളി. 1:8). അതായത് ഇവിടെ യഹോവ എന്ന പദത്തിൽ പിതാവും പുത്രനും ഉൾക്കൊള്ളുന്നു എന്ന സൂചനയാണ്. കൂടാതെ സങ്കീർത്തനം 2:6, 7; സദൃശ്യവാക്യ. 30:4; യിര. 23:5, 6; യെശ. 9:4; പുറ. 23:20; 20:21 ഭാഗങ്ങൾ ക്രിസ്തുവിനെപ്പറ്റിയുള്ള പരാമർശങ്ങൾ ആയി ചിന്തിക്കാവുന്ന

താണ്. പഴയനിയമത്തിൽ ദൈവത്തെ പിതാവായി അവതരിപ്പിക്കുക അസാധാരണമാണ്. എങ്കിലും പഴയനിയമത്തിൽ ദൈവത്തെ പിതാവ് എന്ന് വിളിക്കുന്നത് പുതിയനിയമത്തിൽ ക്രിസ്തു വെളിപ്പെടുത്തുന്ന പിതാവിനെ സംബന്ധിച്ച സൂചനയും പ്രവചനവുമായി മനസ്സിലാക്കാവുന്നതാണ്. പുറ. 4:22 (ഇസ്രായേൽ എന്റെ ആദ്യജാതൻ) ആവ. 14:1; 32:6; സങ്കീ. 89:26; യെശ. 1:2; 63:16; 64:8 ; യിരമ്യ 3:4, 19; മാലാഖി 1:6; പ്രഭാഷകൻ 23:1, 4; ബെൻസിറ 51:10 എന്നിവിടങ്ങളിലെല്ലാം ദൈവത്തെ പിതാവ് എന്ന നിലയിൽ പരാമർശിക്കുന്നുണ്ട്. എന്നാൽ അത് പുതിയനിയമദർശനപ്രകാരം ത്രിത്വത്തിലെ ഒരു ആളത്തമെന്ന നിലയിലല്ല (മത്തായി 22:43 – 46; മർക്കോ. 12:18–27; ലൂക്കോസ് 21:41–44) ദൈവത്തിന്റെ പര്യായമായിട്ടാണ്. അതായത് ദൈവത്തിന്റെ പിതൃത്വ സൂചനയാണിവിടെ .

യോഹന്നാന്റെ സുവിശേഷത്തിൽ വചനം (Logos) ദൈവമാണ് എന്നും അത് സൃഷ്ടി നിർവ്വഹിച്ചു എന്നും പറയുന്നു (1:2). വചനം എന്നത് 'കൽപ്പിച്ചു', 'പറഞ്ഞു' എന്ന ക്രിയയുടെ നാമരൂപമാണ്. ദൈവത്തിന്റെ പറയലിലൂടെയാണ് സൃഷ്ടി ഓരോ ദിവസവും നടന്നതെന്ന് ഉല്പത്തി പുസ്തകം സാക്ഷിക്കുന്നു (ഉല്പ. 1:6, 9, 14, 20, 24, 26). ദൈവവചനത്തിന്റെ ആളത്തവും സർഗ്ഗശക്തിയും യോഹന്നാന്റെ സുവിശേഷത്തിൽ വെളിപ്പെടുന്നതിന്റെ ആധാരം ഉല്പത്തി പുസ്തകം ഒന്നാം അദ്ധ്യായമാണ്. ഇതു തന്നെയാണ് നിഖ്യാ വിശ്വാസപ്രമാണത്തിന്റെ രണ്ടാം ഖണ്ഡികയിൽ ഏറ്റുപറയുന്നതും. അതായത് പഴയനിയമത്തിലെ ദൈവവചനം (ദാബാർ യാഹ്വെ) എന്നത് പുത്രന്റെ സാന്നിദ്ധ്യമായി മനസ്സിലാക്കാവുന്നതായിട്ടാണ് യോഹന്നാന്റെ സുവിശേഷം സാക്ഷിക്കുന്നത്.

ഇനി പഴയനിയമത്തിൽ പരിശുദ്ധാത്മാവിനെ പരാമർശിക്കുന്ന ഭാഗങ്ങൾ അന്വേഷിക്കാം. ഉല്പ 1:2 ദൈവത്തിന്റെ ആത്മാവ് (ruach elohim) പാഴും ശൂന്യവുമായ (Tohu wa - bohu) ഭൂതലത്തിൽ പരിവർത്തിച്ച് ക്രമത്തിൽ ആക്കിക്കൊണ്ടിരുന്നു എന്ന് വായിക്കുന്നു. ഇവിടെ പിതാവിൽ നിന്ന് പുറപ്പെട്ട് പ്രവർത്തിക്കുന്ന പരിശുദ്ധാത്മാവിന്റെ പുതിയനിയമത്തിലെ രീതി തന്നെയാണ്. 2 ശമുവേലിൽ പരിശുദ്ധാത്മാവാണ് ദാവീദിലൂടെ സംസാരിക്കുന്നതായി പരാമർശിക്കുന്നത് (23:2). അതായത് സംസാരം എന്ന വാക്ക് ദ്യോതിപ്പിക്കുന്നത് ഒരു അപൗരുഷേയ ശക്തി (impersonal power) യെയല്ല ഒരു വ്യക്തിത്വത്തെയാണ്. യെശ. 63:10 പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കുന്നതിനെ പറ്റി പരാമർശിക്കുന്നതിൽ നിന്നും പരിശുദ്ധാത്മാവിന്റെ ആളത്തം പ്രകടമാകുന്നു.

പഴയനിയമത്തിൽ കൃത്യമായ ഒരു ത്രിത്വദർശനം കണ്ടെത്തുക പ്രയാസമാണ്. എങ്കിലും ഏലോഹീം / യാഹ് വെ എന്നീ ദൈവസങ്കല്പങ്ങളിൽ പ്രകടമാകുന്ന ദൈവം ആളത്തങ്ങളുടെ കൂട്ടായ്മയാണ് എന്ന് വ്യക്തമാണ്. അതുപോലെ യഹോവയും എന്റെ കർത്താവും തുടങ്ങിയ പദപ്രയോഗങ്ങളിൽ നിന്നും പിതാവിനെയും ക്രിസ്തുവിനെയും ആണ് വിവക്ഷിക്കുന്നത് എന്നത് പുതിയനിയമത്തിൽ കർത്താവ് തന്നെ സാക്ഷിക്കുന്നു . പരിശുദ്ധാത്മാവിന്റെ വ്യക്തിത്വം (individuality), പ്രവർത്തനം (operation) എന്നിവയ്ക്ക് പഴയനിയമത്തിൽ തന്നെ സൂചനയുണ്ട്. പരിശുദ്ധാത്മാവാണ് പ്രവാചകരിലൂടെ സംസാരിച്ചത് എന്നത് നിഖ്യാവിശ്വാസപ്രമാണവും സാക്ഷിക്കുന്നു. അതായത് പഴയനിയമ ദൈവികഘടനപ്രകാരം അത് ഒരു ഒറ്റ ദൈവമല്ല. അത് ഒരു ദൈവിക ആളത്ത കൂട്ടായ്മയാണ്. അവിടെ പിതാവിനെയും പുത്രനെയും പരിശുദ്ധാത്മാവിനെയും കണ്ടെത്താനാവും. അതായത് ഒരു ത്രിത്വ വിശ്വാസ സാദ്ധ്യതയ്ക്ക് വിരുദ്ധമല്ല പഴയനിയമ ദൈവദർശനം. ത്രിത്വം എന്ന പദം പുതിയനിയമത്തിലും ഇല്ല . ദൈവിക ആളത്തങ്ങളുടെ ബന്ധവും സ്വഭാവവും പുതിയനിയമത്തിൽ നിർവചിക്കുകയും ചെയ്യുന്നില്ല. അതെല്ലാം വ്യക്തമാക്കിയത് ആദിമസഭയിലെ ആത്മപ്രേരിതമായ ചർച്ചകളിലൂടെയാണ് എന്ന് ഓർക്കുക. ഏതായാലും ദൈവിക ആളത്തങ്ങളുടെ ബഹുത്വവും (purality) ആളത്തങ്ങളുടെ വ്യതിരക്തതയും (identity) അവ തമ്മിലുള്ള കൂട്ടായ്മയും പഴയനിയമത്തിൽ ദൃശ്യമാണ്.

(തുടരും)

## അഡ്വ. എ. എം. അജി ഫൗണ്ടേഷൻ അവാർഡ് ഡോ. സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്തായ്ക്ക്

പത്തനംതിട്ട: സി.പി.ഐ. ജില്ലാ കമ്മറ്റിയംഗവും ഇന്ത്യൻ അസോസിയേഷൻ ഓഫ് ലോയേഴ്സ് ജില്ലാ സെക്രട്ടറിയുമായിരുന്ന അഡ്വ. എ. എം. അജിയുടെ സ്മരണയ്ക്കായി ഫൗണ്ടേഷൻ ഏർപ്പെടുത്തിയ അവാർഡിന് ഡോ. സഖറിയാ മാർ അപ്രേം മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്തു. 10,001 രൂപയും, ശിൽപവും, പ്രശസ്തി പത്രവും അടങ്ങുന്നതാണ് അവാർഡ്.

കലാസാംസ്കാരിക പ്രവർത്തനം, ജീവകാരുണ്യ പ്രവർത്തനം, പരിസ്ഥിതി സംരക്ഷണം, നിയമബോധന പ്രവർത്തനം, ജൈവകൃഷി പ്രോത്സാഹനം എന്നീ മേഖലകളിൽ സമഗ്ര സംഭാവന നൽകുന്ന ശ്രദ്ധേയ വ്യക്തികൾക്കാണ് എല്ലാ വർഷവും അവാർഡ് നൽകുന്നത്. മുല്ലക്കര രത്നാകരൻ അവാർഡ് ദാനം നിർവഹിച്ചു.



## ഡോ. രാജൻ ബാബു അന്തരിച്ചു

പുനലൂർ: പ്രമുഖ മനോരോഗ വിദഗ്ദനും പുനലൂർ ജയഭാരതം മെന്റൽ ഹോസ്പിറ്റൽ സ്ഥാപകനുമായ വലിയവീട്ടിൽ ഡോ. രാജൻ ബാബു (75) അന്തരിച്ചു.

ഭാര്യ: ഡോ. റീനി രാജൻ ബാബു. മക്കൾ: ഡോ: റിസിൻ, ഡോ. അശിൻ. മരുമക്കൾ: ഡോ: സെന്റില, ഡോ. നിൽഡ. സംസ്കാരം വാളക്കോട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.




**മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് ഫീലിപ്പോസ് മാർ ദീവന്നാസ്യോസിന്റെ 168–ാം ഓർമ്മപ്പെരുന്നാൾ പള്ളിപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസന പള്ളിയിൽ ഡോ. ജോസഫ് മാർ ദീവന്നാസ്യോസിന്റെ മുഖ്യ കാർമ്മികത്വത്തിൽ ആഘോഷിച്ചു.**



**കോഴിക്കോട് രൂപതാധ്യക്ഷൻ മാർ വർഗീസ് ചക്കാലക്കലുമായി മലബാർ ഭദ്രാസന മെത്രാപ്പോലീത്ത ഗീവർഗീസ് മാർ പക്കോമിയോസ് കോഴിക്കോട് അരമനയിൽ വച്ച് കൂടിക്കാഴ്ച നടത്തി.**


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



വിശ്വാസ പഠനം

# വി. കുർബ്ബാനയിലെ സമാധാന ആശംസയും സമാധാന ചുംബനവും

ഡോ. ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ



'വി. കുർബ്ബാന: പൗരസ്ത്യ ക്രൈസ്തവ സഭാപാരമ്പര്യത്തിൽ' എന്ന ഡോ. ജോർജ് കോശി അച്ചന്റെ ഗ്രന്ഥത്തിന്റെ എട്ടാം അദ്ധ്യായത്തിന്റെ ഒരു ആസ്വദാന പഠനമാണ് ഈ ലേഖനം. 40 പേജുകളും 85 കുറിപ്പുകളുമുള്ള അദ്ധ്യായത്തിന്റെ ഇതിവൃത്തമാണ് ലേഖനത്തിന്റെയും ശീർഷകം.

**1. കൂടിവരവിലെ സമാധാന ആശംസകളും സമാധാനം പകരലും**

ക്രിസ്തു സമാധാനമാണ് (എഫേ. 2:14); അവന്റെ ശരീരമായ സഭയിൽ വാഴുന്നതും വ്യാപരിക്കുന്നതും ക്രിസ്തു പകർന്നു നൽകുന്ന സമാധാനമാണ്; ആയിരിക്കണം. അത് ലോകം തരുന്ന കേവലം ഭൗതികമോ നശ്വരമോ ആയ സമാധാനമല്ല; മറിച്ച് ആത്മികവും സനാതനവുമായ സമാധാനമാണ്. "നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ" എന്ന കാർമ്മികന്റെ ആശംസകൾ 'നിങ്ങളിൽ ക്രിസ്തുസാന്നിധ്യം നിറഞ്ഞുനിന്ന് നിങ്ങൾ അവന്റെ സമാധാനത്തിൽ എന്നും നിലനിൽക്കട്ടെ!" എന്ന ആശംസാ പ്രാർത്ഥനയാണ്.

സമാധാനഭഞ്ജനവും പുനഃസ്ഥാപനവും എന്നത് ക്രിസ്തുവിജ്ഞാനീയത്തിലെ ഒരു അടിസ്ഥാന ആശയമാണല്ലോ. സ്രഷ്ടാവിനോടുള്ള സൃഷ്ടിയുടെ (ആദ്യമനുഷ്യനായ ആദമിന്റെ) മറുതലിപ്പിൽ സംഭവിച്ചത് വിശ്വത്തിന്റെ മുഴുവൻ സമാധാന ഭഞ്ജനമായിരുന്നു. When it ceased to be at Peace, it is also ecased to be a Cosmos (Gregory of Nyssa: Peace Homilies) എന്ന് പിതാക്കന്മാർ ചൂണ്ടിക്കാണിക്കുന്നു. സ്രഷ്ടാവിനോടുള്ള സൃഷ്ടിയുടെ ഈ അകൽച്ച അനുസരണക്കേടിലൂടെ ഉരുവായതാണ്. അതിലൂടെ അവനിൽ സമാധാനമില്ലായ്മയും ബുദ്ധിശൂന്യതയും 'തദ്വാര ആത്മിക മരണവും ഉളവായി.' രണ്ടാം ആദാമായ ഒരു അനുരഞ്ജനപുത്രൻ (പുതിയ മനുഷ്യൻ) തന്റെ മനുഷ്യാവതാര വ്യാപാരത്തിലൂടെ അനുരഞ്ജന ശുശ്രൂഷ നിർവ്വഹിച്ച് സനാതനവും ശാശ്വതവുമായ സമാധാനം പുനഃസ്ഥാപിക്കുന്നു. ഇതാണ് ക്രിസ്തുവിൽ സംഭവിച്ച അനുരഞ്ജനവും സമാധാനവും എന്ന് പ. പൗലൂസ് അപ്പോസ്തോലൻ തന്റെ ലേഖനങ്ങളിൽ ക്രിസ്തുദർശനത്തെ വ്യാഖ്യാനിച്ച് പഠിപ്പിക്കുന്നു. 'അവൻ നമ്മുടെ സമാധാനം; ന്യായപ്രമാണം എന്ന ശത്രുത്വം നീക്കി വേർപാടിന്റെ നടുച്ചുവർ ഇടിഞ്ഞുകളഞ്ഞ് തന്റെ ശരീരത്തിൽ നമ്മെ പുതിയ മനുഷ്യനാക്കി ദൈവത്തോട് നിരപ്പിച്ചു. അവൻ മുഖാന്തരം സമാധാനം ഉണ്ടായി ഏക ആത്മാവിനാൽ പിതാവിങ്കലേക്ക് പ്രവേശനം ലഭിച്ചു' (എഫേ. 2:14-18). "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം" (ലൂക്കോ. 2:14) എന്ന് അവന്റെ ജനനത്തിൽ സർവ്വപ്രപഞ്ചവും സാക്ഷിക്കുന്നു. "സമാധാനം സ്ഥാപിക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവപുത്രന്മാരെന്നു വിളിക്കപ്പെടും" (മത്താ. 5:9). അഥവാ ക്രിസ്തുവിലുള്ള സമാധാനം പ്രാവർത്തികമാക്കുന്നവർക്കാണ് ദൈവമക്കൾ എന്ന സ്ഥാനം ലഭിക്കുന്നത്. അതുകൊണ്ടുതന്നെ പരിശുദ്ധാത്മഫലത്തിൽ ഏറെ പ്രാധാന്യത്തോടെ പറയുന്നതും 'സമാധാനം' (ഗലാ. 5:22) തന്നെ.

കൂടിവരവിന്റെ (സംഗമത്തിന്റെ) പരമോന്നത ശുശ്രൂഷയായ വി. കുർബ്ബാനയിൽ 'നിങ്ങൾക്ക് (നിങ്ങളിൽ) സമാധാനം' എന്ന് കാർമ്മികൻ ആശംസിക്കുമ്പോൾ ക്രിസ്തുസാനിധ്യം നിങ്ങളിൽ ഉണ്ട് എന്ന് വിശ്വാസികളെ ഓർമ്മിപ്പിക്കുകയും മറുപടിയായി "ഈ കുർബ്ബാന കരുണയും സമാധാനവും ബലിയും സ്തോത്രവുമാകുന്നു" എന്ന് അവർ സാക്ഷിക്കുകയും ചെയ്യുന്നു. 'വി. കുർബ്ബാനയിൽ വിശ്വാസി സമാധാനപ്രഭുവായ (മൽക്കിസദേക്ക്) ക്രിസ്തുവിനെ ധരിക്കുന്നു; അവനാൽ ലഭിച്ച അഭിഷേകത്തിന്റെ പൂർണ്ണത അനുഭവിക്കുന്നു; സ്വാതന്ത്ര്യവും സന്തോഷവും അവനിൽ നിറയുന്നു' എന്നും സ്വർണ്ണനാവുകാരനായ ഈവാനിയോസ് രേഖപ്പെടുത്തിയിരിക്കുന്നു.

ആരാധനയുടെ അദ്ധ്യക്ഷൻ ക്രിസ്തുവാണ്. അവനിൽ ഒന്നാകുന്ന കാർമ്മികനും വിശ്വാസിക്കും മാത്രമെ അലൗകികമായ അനുരഞ്ജനവും സമാധാനവും സാധ്യമാവൂ എന്നും കർത്തൃശരീരമായ വി. സഭയിൽ, വി. കുർബ്ബാനയിൽ, ആണ് ഈ അനുരഞ്ജന ശുശ്രൂഷ പൂർത്തീകരിക്കപ്പെടുന്നത് (കൊലോ. 3:15) എന്നും ബ. അച്ചൻ പിതാക്കന്മാരെ ഉദ്ധരിച്ച് ആവർത്തിച്ച് ഓർമ്മിപ്പിക്കുന്നു.

സെമറ്റിക് മത-സംസ്കാരത്തിൽ ഉടനീളം വ്യക്തികൾ തമ്മിൽ കാണുമ്പോൾ അവർ പരസ്പരം സമാധാനം ആശംസിക്കുകയും സമാധാന ചുംബനം നൽകുകയും ചെയ്യാറുണ്ടല്ലോ. യഹൂദാ-മുസ്ലീം-പൗരസ്ത്യ ക്രൈസ്തവ മതങ്ങളിൽ എല്ലാം എബ്രായ-അറബി-സുറിയാനി ഭാഷകളിൽ 'നിങ്ങൾക്ക് സമാധാനം' എന്ന് പരസ്പരം ആസംസിച്ചുകൊണ്ടാണ് വ്യക്തികളെ സ്വീകരിക്കുന്നത് (ഭാരതീയ-പൂർവേഷ്യൻ പാരമ്പര്യങ്ങളിൽ കൈകൂപ്പി 'നമസ്തേ' പറയുന്നു). ഒരു കേവല യഹൂദ മതാനുയായിയും മുസ്ലീം മതാനുയായിയും അവരുടെ ജീവിതത്തിൽ ഏറ്റവും കൂടുതൽ ഉപയോഗിക്കുന്ന പദം 'സമാധാനം' (sha-lom-shalom) എന്നായിരിക്കും. എന്നാൽ ആ സമാധാനം ക്രിസ്തുവിൽ പൂർണ്ണമായി കൈവരിക്കുന്നു എന്ന് പഠിപ്പിക്കുന്നത് പ. സഭയാണ്. ക്രിസ്തുവിനെ അറിയാത്തവനിൽ സമാധാനം ഇല്ല.




ആരാധനാവേളകളിലെ സമാധാന ആശംസയ്ക്ക് സംഖ്യാ പുസ്തകം മുതൽ തന്നെ ഉദാഹരണങ്ങൾ കാണുന്നുണ്ട്. "യഹോവ (കർത്താവ്) നിന്നെ അനുഗ്രഹിച്ചു കാക്കുമാറാകട്ടെ.. തന്റെ തിരുമുഖം നിന്റെമേൽ ഉയർത്തി നിനക്കു സമാധാനം നൽകുമാറാകട്ടെ" (സംഖ്യാ 6:24-26). മിദ്യാന്യരെ ഭയന്ന് ആകുലചിത്തനായി കാണപ്പെട്ട ഗിദയോനോട് "നിനക്കു സമാധാനം" (ന്യായാ. 6:23) എന്ന് കർത്താവ് അരുളിചെയ്യുകയും അവന്റെ യാഗപീഠത്തിന് ശാലോം എന്ന് പേരിടുകയും ചെയ്യുന്നതായി കാണുന്നു. പ്രതിസന്ധിഘട്ടങ്ങളിലെല്ലാം ദൈവത്തിൽനിന്നും സമാധാനം ലഭിച്ച ദാവീദിന്റെ അനുഭവവും (1 ദിന. 12:18) പ്രസ്താവ്യമാണ്.

ഉത്ഥിതനായ ക്രിസ്തു തന്റെ ശിഷ്യരെ അഭിസംബോധന ചെയ്യുന്ന എല്ലാ സന്ദർഭങ്ങളിലും "നിങ്ങൾക്ക് സമാധാനം" എന്ന് ആശംസിച്ചുകൊണ്ടാണല്ലോ ആരംഭിക്കുന്നത്. ആരാധനയിൽ കാർമ്മികൻ ഈ കർത്തൃവചനമാണ് ആവർത്തിച്ച് ഉദ്ധരിക്കുന്നത്. അപ്പോഴെല്ലാം വി. കുർബ്ബാനയിലെ നമ്മുടെ കർത്താവിന്റെ സജീവസാന്നിധ്യം നാം തിരിച്ചറിയണം എന്ന് പിതാക്കന്മാർ ഓർമ്മിപ്പിക്കുന്നു. 'സമാധാനത്തിന്റെ കർത്താവായവൻ നിങ്ങൾക്ക് എല്ലായ്പ്പോഴും സകലവിധത്തിലും സമാധാനം നൽകുമാറാകട്ടെ; കർത്താവ് നിങ്ങളോടുകൂടെ ഇരിക്കുമാറാകട്ടെ" എന്നും തെസ്സലോനിക്യരോട് പ. പൗലൂസ് ശ്ലീഹാ (2 തെസ്സ.

3:16) ഓർമ്മിപ്പിക്കുന്നു. ആരാധനയിലെ കാർമ്മികൻ ക്രിസ്തുവാകയാൽ പുരോഹിതൻ ക്രിസ്തുവിന്റെ പ്രതിപുരുഷനാണ്. അവനിൽ നിന്നും ഉയരുന്ന സമാധാന ആശംസ ക്രിസ്തു തന്നെയാണ്; വചനമായ ദൈവം തന്നെയാണ്. 'അമ്മാനുവേലായ ക്രിസ്തു തന്നെയാണ് ബലിപീഠവും ബലിയർപ്പകനും ബലിവസ്തുവും അർപ്പകനും സ്വീകാരകനും എന്നതിനാൽ ബലിപീഠത്തിൽ നിന്നും ഉയരുന്ന സമാധാനത്തിലൂടെ ക്രിസ്തു നമ്മിലേക്ക് പകരപ്പെടുന്നു'വെന്ന് പ്രസിദ്ധ ക്രിസ്തുവിജ്ഞാനീയ വ്യാഖ്യാതാവായ അരയോപഗേറ്റിലെ ദീവന്നാസ്യോസ് ഒന്നാം നൂറ്റാണ്ടിൽതന്നെ (അപ്പോ. പ്ര. 17:34) പഠിപ്പിച്ചിരുന്നതായി ബഹു. അച്ചൻ ഉദ്ധരിക്കുന്നു.

വി. കുർബ്ബാനയിലെ ഓരോ സമാധാന ആശംസാ സന്ദർഭങ്ങളിലും ക്രിസ്തുവിന്റെ രക്ഷാകരമായ മനുഷ്യാവതാര വ്യാപാരത്തിന്റെ വിവിധ ചരിത്രതലങ്ങളും അർത്ഥങ്ങളും നൽകപ്പെട്ടിട്ടുണ്ട്. വി. യവുക്കറിസ്ത്യായിൽ ആദിയോടന്തം അനുസ്മരിക്കുന്നതും ആഘോഷിക്കുന്നതും 'സമാധാനപ്രഭുവായ ക്രിസ്തുവിനെയും അവിടുന്ന് പകരുന്ന സമാധാനത്തെയും ആണെന്നും ക്രിസ്തുവിന്റെ അഭിഷിക്തനായ കാർമ്മികൻ സമാധാന ആശംസകളിലൂടെ ആ അഭിഷേകം (മെശൈഹോ) വിശ്വാസികളിലേക്ക് നിരന്തരം പകരേണ്ടതിനാൽ അവൻ 'നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ' എന്ന് ആവർത്തിക്കുമെന്നും സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസും "പ്രേമഭാജനമായ, പേരിലും പൊരുളിലും മധുരമായ സമാധാനമേ, അവിടുന്ന് നിന്റെ സമാധാനവും സന്തതശ്രദ്ധയും അലങ്കാരവുമാകുന്നു"വെന്ന് നിസ്സായിലെ ഗ്രീഗോറിയോസും (Liturgical Homilies) രേഖപ്പെടുത്തിയിരിക്കുന്നു. സമാധാനം സർവ്വ സുകൃതങ്ങളുടെയും മാതാവും സ്നേഹത്തിന്റെ കവാടവും വഴിത്താരയുമാകയാൽ ആയത് എപ്പോഴും നമ്മിൽ വസിക്കണമെന്നും പിതാക്കന്മാർ ഓർമ്മിപ്പിക്കുന്നു. 'സമാധാന'ത്തിൽ ആണ് കാർമ്മികൻ വി. കുർബ്ബാന അർപ്പിക്കുന്നത് എന്ന് അലക്സാന്ത്രിയായിലെ വി. കുറിലോസും (+444), 'മരണത്തെ ഹനിക്കുകയും, തിന്മയെ ഉച്ചാടനം ചെയ്യുകയും, ആദമിന്റെ സന്തതികളുടെ പാപം പരിഹരിക്കുകയും, സാത്താന്റെ അധികാരത്തെ നശിപ്പിക്കുകയും, തന്റെ കഷ്ടാനുഭവത്താലും മരണത്താലും നമ്മോട് നിരപ്പായി നമ്മെ നിത്യജീവനിലേക്ക് ക്ഷണിക്കുകയും സർവ്വവംശങ്ങളെയും ഗോത്രങ്ങളെയും തന്നിലേക്ക് കൂട്ടിച്ചേർത്ത് സർവ്വർക്കും തന്നിൽ പുതുജീവൻ നൽകിയവനുമായവന്റെ 'സമാധനം' എന്ന് നിസിബീസ്സിലെ മാർ നർസ്സായി (+502) വിശദീകരിക്കുന്നു. കാർമ്മികൻ നൽകുന്ന സമാധാന ആശംസ സ്വീകരിക്കുന്ന വിശ്വാസസമൂഹം അതേ സമാധാനം "അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ" എന്ന ആശംസയോടെ കാർമ്മികനും നൽകുന്നു! ക്രിസ്തുവിന്റെ സമാധാനത്തിൽ എല്ലാവരും ഒന്നിക്കുന്നുവെന്ന വലിയ അർത്ഥം ഇവിടെ സൂചിതമാകുന്നു. പഴയനിയമത്തിലും (രൂത്ത് 2:4) പുതിയനിയമത്തിലും (2 തീമോ. 4:22) ഇതേ ഭാവത്തിൽ സമാധാന ആശംസ പരസ്പരം കൈമാറുന്നതായി വി. വചനം സാക്ഷിക്കുന്നു. 'അവിടുത്തെ ആത്മാവിനോടു കൂടെ' എന്ന പ്രയോഗം കൂടുതൽ ആഴമുള്ളതാണെന്നും, അത് പൗരോഹിത്യത്തിൽ - പുരോഹിതനിൽ - നിലകൊള്ളുന്ന ക്രിസ്തുവിന്റെ ആത്മാവിനെ - പരിശുദ്ധാത്മാവിനെ - സൂചിപ്പിക്കുന്നുവെന്നും നാസിയാൻസിലെ ദൈവശാസ്ത്രജ്ഞനായ വി. ഗ്രീഗോറിയോസ് (4th century) പഠിപ്പിക്കുന്നുണ്ട്.

വി. ഏവൻഗേലിയോനു മുമ്പും പിമ്പും കാർമ്മികൻ സമാധാനം ആശംസിക്കുന്നതിനെക്കുറിച്ച് പിതാക്കന്മാർ ശ്രദ്ധേയമായ അഭിപ്രായങ്ങൾ നടത്തുന്നുണ്ട്. പിതാവാം ദൈവം തന്റെ മനുഷ്യാവതാരത്തിലൂടെ - പുത്രനിലൂടെ - തന്റെ ജനത്തെ - സൃഷ്ടിയെ സന്ദർശിക്കുകയും രക്ഷയുടെ സുവിശേഷം അറിയിക്കുകയും ചെയ്യുന്നുവെന്നും അതിലൂടെ മർത്യപ്രകൃതിയുടെമേൽ ബന്ധനം നടത്തിയിരുന്ന കോപം അവസാനിച്ചു എന്നും ആർബേലിലെ ബിഷപ്പ് ജോർജ്ജ് (9th century) പഠിപ്പിക്കുന്നു. 'സ്വർഗ്ഗീയരെയും ഭൗമികരെയും തമ്മിലും സ്വന്ത ജനത്തെയും വിജാതീയരെയും തമ്മിലും അനുരഞ്ജനത്തിലാക്കുന്ന സമാധാനത്തിന്റെ സുവാർത്തയായതിനാലാണ് ഈ ആശംസ അറിയിക്കുന്നത്' എന്ന് മൂശെ ബർകീപ്പാ രേഖപ്പെടുത്തുന്നു. സ്ലീബാ ഉയർത്തി റൂശ്മാ ചെയ്തുകൊണ്ട് കാർമ്മികൻ ക്രിസ്തുസാന്നിധ്യത്തെ പ്രതീകവൽക്കരിക്കുന്നു.

ഏവൻഗേലി വായനയ്ക്കുശേഷവും 'നിങ്ങൾക്കെല്ലാവർക്കും സമാധാനം' (ശാന്തി) ഉണ്ടായിരിക്കട്ടെ എന്ന് റൂശ്മായോടുകൂടി കാർമ്മികൻ ആശംസിക്കുന്നു. തുടർന്ന് ഏവൻഗേലി മുത്തി മടക്കിവച്ചശേഷം സമാധാന ആശംസ



**വിശുദ്ധ കുർബ്ബാന പടിഞ്ഞാട്ട് എഴുന്നള്ളിക്കുന്നു.**

*വലത്തുനിന്ന്: എൻ.എ.യോഹന്നാൻ മല്പാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ്),ഫാ.കെ. ഫീലിപ്പോസ് (പിന്നീട് ഫീലിപ്പോസ് മാർ തെയോഫിലോസ്)*

യ്ക്കുശേഷം ഭക്തിയോടെ ഏവൻഗേലി തുറന്ന് മുത്തി 'ജീവൻ നൽകുന്ന പ്രഖ്യാപനം (ഇന്ന) സുവിശേഷത്തിൽ നിന്നും' എന്ന് അറിയിച്ച് അത് ലോകത്തിന് ജീവനും രക്ഷയും നൽകുന്നുവെന്ന് കാർമ്മികൻ പ്രഖ്യാപിക്കുമ്പോൾ, "വന്നവനും വരുവാനിരിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നുവെന്നും തന്റെ കരുണ നമ്മുടെ മേൽ ഉണ്ടായിരിക്കട്ടെ" എന്നും ഉറക്കെ ചൊല്ലി വിശ്വാസികൾ വചനകേൾവിക്കായി ഒരുങ്ങുന്നു. വീണ്ടും "വിശുദ്ധ കന്യകമറിയാമിൽ നിന്ന് ശരീരം ധരിച്ച ദൈവത്തിന്റെ ജീവനുള്ള വചനവും, നമ്മുടെ കർത്താവും ദൈവവും രക്ഷിതാവുമായ യേശുമശിഹായുടെ മനുഷ്യാവതാര വ്യാപാരനാളുകളിൽ, ഇവ ഇപ്രകാരം സംഭവിച്ചു" എന്ന് കാർമ്മികൻ അറിയിക്കുമ്പോൾ "അങ്ങനെ ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നു" എന്ന് പറഞ്ഞ് കുരിശുവരച്ച് വിശ്വാസികൾ ജീവവചനം സ്വീകരിക്കുന്നു.

നമസ്കാരമേശമേൽ ഏവൻഗേലി തുറന്നുവച്ച് അതിനു മുകളിൽ ഒരു സ്ലീബായും വയ്ക്കുന്ന രീതി അടുത്ത കാലത്തായി കണ്ടുവരുന്നു. എന്നാൽ മുത്തി നിവർത്തി വായിച്ചശേഷം മുത്തി മടക്കി വയ്ക്കുന്നതാണ് പൗരസ്ത്യ പാരമ്പര്യം. യേശുതമ്പുരാൻ താൻ വളർന്ന നസറെത്തു പട്ടണത്തിലെ പള്ളിയിൽ തിരുവചനം വായിച്ചപ്പോൾ അദ്ദേഹം ചെയ്തതും അങ്ങനെയായിരുന്നുവല്ലോ (ലൂക്കോസ് 4:20). അലക്ഷ്യമായും അശ്രദ്ധമായും തുറന്നുവയ്ക്കുവാനുള്ളതല്ല ജീവവചനത്തിന്റെ ഗ്രന്ഥം; മറിച്ച് ആയത് എടുത്ത് വായിക്കുന്നതിനു മുമ്പും ശേഷവുമുള്ള രഹസ്യപ്രാർത്ഥനകൾ കാർമ്മികൻ ഭക്തിയോടെ ചൊല്ലി ജീവവചനത്തെ മുത്തി ആയത് വായിക്കണം. പിന്നെ ആദരവോടെ മുത്തി അടച്ചു വയ്ക്കുകയും ചെയ്യണം.

കാർമ്മികൻ പദവിയിൽ കയറി അന്നഫുറാ ആരംഭിച്ചതിനുശേഷം അഞ്ച് അവസരങ്ങളിൽ വിശ്വാസികളിലേക്ക് തിരിഞ്ഞ് സമാധാന ആശംസ നൽകുന്നതായി കാണാം. ഇവയെല്ലാം തന്നെ വി. കുർബ്ബാനയുടെ മർമ്മപ്രധാനങ്ങളായ ഭാഗങ്ങൾ ആണ്. അവ ഓരോന്നും അവയെക്കുറിച്ചുള്ള പ്രത്യേക പഠന ഭാഗത്ത് പരാമർശിക്കപ്പെടുമെന്നതിനാൽ ഇപ്പോൾ പ്രതിപാദിക്കുന്നില്ല.

ചുരുക്കത്തിൽ ആരാധനാ അവസരങ്ങളിലെ സമാധാന ആശംസകൾ ക്രിസ്തുസാന്നിധ്യം ആരാധനയിൽ നമ്മോടൊപ്പം ഉണ്ടെന്നതിന്റെ വലിയ ഉറപ്പും തെളിവുമാണ് എന്നതിനാൽ അവ ഏറെ പ്രാധാന്യം അർഹിക്കുന്നവയാണ്; വെറുതെ കേട്ട് വിട്ടുകളയുവാനുള്ളതല്ല എന്ന് ബഹു. അച്ചൻ ഓർമ്മിപ്പിക്കുന്നു.

### 2. കൂടിവരവിലെ സമാധാന ചുംബനം

കൂടിവരവിന്റെ ശുശ്രൂഷയിൽ ബലി അർപ്പണത്തിനു (അന്നഫുറാ) മുമ്പായി രണ്ടുവിധത്തിലുള്ള നിരപ്പ് സംജാതമാകേണ്ടിയിരിക്കുന്നുവെന്ന് അച്ചൻ ഓർമ്മിപ്പിക്കുന്നു. അതിൽ പ്രഥമവും പ്രധാനവുമായത് ദൈവവുമായുള്ള നിരപ്പാകൽ ആണ്. "ശത്രുക്കളായിരിക്കുമ്പോൾ തന്നെ നമുക്കു അവന്റെ പുത്രന്റെ മരണത്താൽ ദൈവത്തോടു നിരപ്പു വന്നു എങ്കിൽ നിരന്നശേഷം നാം അവന്റെ ജീവനാൽ എത്ര അധികം രക്ഷിക്കപ്പെടും" (റോമർ. 5:10) എന്ന് പ. പൗലൂസ് ശ്ലീഹാ

രേഖപ്പെടുത്തുന്നു. തുല്യപ്രാധാന്യമുള്ള രണ്ടാമത്തെ നിരപ്പാകൽ സഹോദരങ്ങളും സമസൃഷ്ടങ്ങളുമായവരോടാണ്. "ആകയാൽ നിന്റെ വഴിപാടു യാഗപീഠത്തിങ്കൽ കൊണ്ടുവരുമ്പോൾ സഹോദരനു നിന്റെ നേരെ വല്ലതുമുണ്ടെന്നു അവിടെവെച്ചു ഓർമ്മ വന്നാൽ വെച്ചേച്ചു, ഒന്നാമതു ചെന്നു സഹോദരനോട് നിരന്നുകൊൾക; പിന്നെ വന്നു നിന്റെ വഴിപാട് കഴിക്കുക" (മത്തായി 5:23-24) എന്നും വായിക്കുന്നുണ്ടല്ലോ.

പശ്ചാത്താപം, പാപമോചനം, തിരുവചനധ്യാനം, പ്രാർത്ഥനയോടെ ഹൃദയത്തെ ഉന്നതത്തിലേക്ക് ഉയർത്തൽ, വിശുദ്ധന്മാരുമായുള്ള സംബന്ധം, സത്യവിശ്വാസ പ്രഖ്യാപനം, ജ്ഞാനസ്നാനം സ്വീകരിച്ചിട്ടില്ലാത്തവരെ പുറത്താക്കൽ എന്നിവയ്ക്കുശേഷമാണ് ഒരുക്കത്തോടെയുള്ള സമാധാന ചുംബനം എന്നത് ഏറെ പ്രാധാന്യമർഹിക്കുന്നു. "കർത്താവേ! ഈ സമയത്തു സ്നേഹവും ഐക്യവും പരിപൂർണ്ണ സമാധാനവും ഞങ്ങൾക്കു നൽകണമെ" എന്നാണ് ഇവിടെ കാർമ്മികന്റെ അപേക്ഷ (മാർ ദീവന്നാസ്യോസ് ബർ സ്ലീബിയുടെ ക്രമം). "വലിയവനും അനാദ്യന്തനുമായ ദൈവമേ! നീ ശാന്തിയും സമാധാനവും സ്നേഹവും കരുണയുടെ ഉറവിടവുമാകുന്നു"വെന്ന് മാർ ഈവാനിയോസും അപേക്ഷിക്കുന്നു.

ത്രീയേക ദൈവം ഒന്നായിരിക്കുന്നതുപോലെ ക്രിസ്തുവിൽ നാമും ദൈവത്തോടും സഹോദരനോടും നിരപ്പായിട്ടു മാത്രമെ വി. ബലി അർപ്പിക്കുവാൻ പാടുള്ളു എന്ന ദർശനം എല്ലാ വി. കുർബ്ബാനാ തക്സാകളിലും വിവിധ രൂപത്തിൽ കാണാവുന്നതാണ്. അനുരഞ്ജനവും ക്ഷമയും സമാധാനവും ഇല്ലെങ്കിൽ ബലി അസാദ്ധ്യമാകുന്നു.

സ്രഷ്ടാവായ ദൈവത്തോടുള്ള നിതാന്തസ്നേഹം വി. കുർബ്ബാനയിൽ നിറഞ്ഞുനിൽക്കണം. ദൈവസ്നേഹം ഇല്ലാതാകുന്നിടത്ത് പൈശാചികസ്നേഹം പ്രബലപ്പെടുന്നു. മനുഷ്യകുലത്തോടുള്ള ദൈവസ്നേഹത്തിന്റെ ഉദാത്ത ഭാവമാണല്ലോ ക്രിസ്തുവിന്റെ മർത്തീകരണവും പരിശുദ്ധ ബലിയും. ഈ സനാതന സ്നേഹത്തിന്റെ സാക്ഷാത്കാരമാണ് വി. ബലി എന്നതിനാൽ ആയതിൽ സംബന്ധികളാകുന്നവർ "തമ്മിൽ തമ്മിൽ സ്നേഹിക്കണം." 'നിങ്ങൾക്കു തമ്മിൽ തമ്മിൽ സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാർ എന്ന് എല്ലാവരും അറിയുമെന്ന്" കർത്താവ് കല്പിക്കുന്നു (യോഹ. 13:34-35). പ. സഭയുടെ ഏകത്വം, വിശുദ്ധി, അപ്പോസ്തോലികത, സാർവ്വത്രികത എന്നിവയെല്ലാം തന്നെ ക്രിസ്തുവിന്റെ സ്നേഹത്തിലാണ് നിലകൊള്ളുന്നത്.

ദൈവം ക്ഷമയുള്ളവനും ക്ഷമിക്കുന്നവനുമാകയാലാണ് മനുഷ്യന് ദൈവസന്നിധിയിൽ നിലനിൽക്കുവാൻ കഴിയുന്നത്. "അവന്റെ കൃപയാൽ നാം നീതീകരിക്കപ്പെടുന്നു" (റോമ. 3:23-24) എന്നതിനാൽ ദൈവക്ഷമ മനുഷ്യന്റെയും സ്വഭാവമായി തീരുകയും അവൻ തന്റെ ശത്രുക്കളെയും സ്നേഹിക്കുകയും സമാധാനം നൽകുകയും ചെയ്തിട്ടു മാത്രമേ വി. ബലിയിലേക്ക് പ്രവേശിക്കുവാൻ പാടുള്ളു.

ചുംബനം ആദരവിന്റെയും അനുഗ്രഹത്തിന്റെയും അടയാളവും പ്രതീകവുമാകുന്നു. ഇസഹാക്കു യാക്കോബിനെ അനുഗ്രഹിച്ചതും (ഉൽപ. 27:27-30), ഏശാവും യാക്കോബും തമ്മിലുണ്ടായിരുന്ന ശത്രുത അവസാനിച്ചതും (ഉൽപ. 33:34) ചുംബനത്തിലൂടെയായിരുന്നല്ലോ. വി. ബലിയർപ്പണത്തിൽ ആദരവിന്റെയും അനുഗ്രഹത്തിന്റെയും ചുംബനം (സമാധാനം) നൽകുവാൻ എല്ലാവരും കടപ്പെട്ടിരിക്കുന്നു. ''വിശുദ്ധ ചുംബനംകൊണ്ട് അന്യോന്യം വന്ദനം ചെയ്വീൻ" (റോമ. 16:16; 1 കൊരി. 16:20; 2 കൊരി. 13:12; 1 തെസ്സ. 5:25) എന്ന് പ. പൗലൂസ് ശ്ലീഹായും ഓർമ്മിപ്പിക്കുന്നു. "സ്നേഹചുംബനത്താൽ തമ്മിൽ വന്ദനം ചെയ്യാത്തവന്" (1 പത്രോ. 5:14) ആരാധനയിലും ഒന്നിച്ചു നിൽക്കുവാൻ അവകാശമില്ല.

'പരസ്പരം രമ്യതയില്ലാതെ അർപ്പിക്കുന്ന ബലി ദുഷിപ്പിക്കുന്നതായിരിക്കും' എന്ന് 'ഡിഡാക്കെ' (അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലുകൾ) യിൽ പറയുന്നു. "പ്രാർത്ഥന പൂർത്തീകരിക്കുമ്പോൾ ഞങ്ങൾ അന്യോന്യം ചുംബിച്ച് അഭിവാദ്യം ചെയ്യുന്നു"വെന്ന് വി. യുസ്തീനോസ് (Justin Martyr +150) രേഖപ്പെടുത്തിയിരിക്കുന്നു. "വി. ചുംബനം കൂടാതെ ഏതു പ്രാർത്ഥന പൂർത്തീകരിക്കപ്പെട്ടതാകും" എന്ന് കാർത്തേജിലെ തെർത്തുല്യനും (+220) റോമിലെ ഹിപ്പോലിറ്റസും (+240) ചോദിക്കുന്നു. ലവദോക്യ സുന്നഹദോസും (+363) യെരുശലേമിലെ വി. കൂറിലോസും (+350) വി. ചുംബനത്തിന്റെ അനിവാരിതത്വം രേഖപ്പെടുത്തിയിട്ടുണ്ട്.

പ്രസിദ്ധ കുർബ്ബാന വ്യാഖ്യാതാവായ മോശ ബർകീപ്പാ സമാധാന ചുംബനത്തിന്റെ സാംഗത്യം അഞ്ച് കാരണങ്ങൾ പറഞ്ഞ് വ്യക്തമാക്കുന്നുണ്ട്:

1. ദൈവവുമായി, തന്റെ ശരീരവുമായി നാം സംസർഗ്ഗത്തിന് ഒരുങ്ങുമ്പോൾ നാം തമ്മിൽ തന്നെ വിഭജിതരെങ്കിൽ സമാധാനം അസാദ്ധ്യമാകുന്നു.

2. പരസ്പരം സമാധാനം നൽകുന്നതിലൂടെ നാം ദൈവവുമായി രമ്യതയിലാകുന്നു.

3. തമ്മിൽ തമ്മിൽ സമാധാനം നൽകുന്നതിലൂടെ അന്യോന്യമുള്ള ശത്രുത നിർമ്മാർജ്ജനം ചെയ്യപ്പെടുന്നു.

4. സമാധാനം നൽകുന്നതിലൂടെ ശാന്തിയും സമാധാനവും നമ്മിൽ വാഴുന്നു.

5. സമാധാനം നൽകുന്നതിലൂടെ ക്രിസ്തുവിന്റെ പ്രബോധനം വഴിപാടർപ്പണത്തിനു മുമ്പ് നിരപ്പാകണം (മത്തായി 5:23-24) നമ്മൾ നിറവേറ്റുന്നു.

ആദിമ ആരാധനയിൽ ഈ നിരപ്പാകലിന്റെ ശുശ്രൂഷയ്ക്ക് വളരെ പ്രാധാന്യം നൽകിയിരുന്നതായി രേഖകൾ കാണുന്നു. ആരാധനാ സമയത്ത് ആർക്കെങ്കിലും പരസ്പരം പ്രശ്നങ്ങൾ ഉണ്ടെങ്കിൽ അവ സഭയിൽ കൊണ്ടുവരികയും അവയുടെ പരിഹാരത്തിനുശേഷം ആത്മാർത്ഥമായി സമാധാന ചുംബനം നൽകി മാത്രം ആരാധന ആരംഭിക്കുകയും ചെയ്യുന്നതായി 'അപ്പോസ്തോലിക പഠിപ്പിക്കലുകളി'ൽ കാണുന്നു.

അനുരഞ്ജനത്തിന്റെയും ആത്മസമാധാനത്തിന്റെയും പ്രതീകമാണ് സമാധാനം നൽകൽ (ചുംബിക്കൽ) എന്നതിനാൽ ആയത് ഏതുവിധത്തിൽ ആയിരിക്കണമെന്നതിനേക്കാൾ ആത്മാർത്ഥമായിരിക്കണമെന്ന് പിതാക്കന്മാർ പ്രത്യേകം പഠിപ്പിക്കുന്നു. "പരിശുദ്ധവും ദിവ്യവുമായ ചുംബനത്താൽ പരസ്പരം സമാധാനം നൽകണം" എന്ന് ആരാധനയിൽ ആഹ്വാനം നൽകുന്നുണ്ടെങ്കിലും സമാധാനം ആശംസിക്കുകയും കൈകസ്തൂരി നൽകുകയും പരസ്പരം തല വണക്കുകയും ഒക്കെ ചെയ്യുന്ന രീതി സാഹചര്യം അനുസരിച്ച് - കൊറോണാ കാലം ഓർക്കുക - സ്വീകരിക്കുന്നതിൽ തെറ്റില്ല.

പൗരസ്ത്യ സഭകളിൽ സമാധാനം സ്വീകരിച്ചതിനുശേഷം ദൈവസന്നിധിയിൽ തലകുനിച്ചു നിൽക്കുകയും അപ്പോൾ കാർമ്മികൻ ലഭിച്ച സമാധാനത്തിന്റെ അർത്ഥവും വ്യാപ്തിയും വിശ്വാസികൾക്ക് അനുഭവവേദ്യമായി തീരുമാറ് ധ്യാനാത്മകമായി പ്രാർത്ഥിക്കുകയും ചെയ്യുന്നതായി 'തക്സാ'കളിൽ കാണുന്നുണ്ട്.

ചുരുക്കത്തിൽ, വി. കുർബ്ബാനയിലെ അതിശ്രേഷ്ഠമായ അനുഷ്ഠാനങ്ങളിൽ ഏറെ പ്രാധാന്യമുള്ളതാണ് അനുരഞ്ജനത്തിന്റെയും സമ്പൂർണ്ണ ഐക്യത്തിന്റെയും അടയാളമായ സമാധാന ചുംബനം. ദൈവത്തോടും സമസൃഷ്ടങ്ങളോടും നിരപ്പാകുന്ന ശുശ്രൂഷ. "നിങ്ങളെ വിളിച്ചിരിക്കുന്ന വിളിക്കു യോഗ്യമാംവണ്ണം...." (എഫേ. 4:3-4) എന്ന പ്രമാണത്തിന്റെ പൂർത്തീകരണമായി അതിനെ മനസ്സിലാക്കാം. അപ്പോൾ "നിർമ്മല ഹൃദയത്തോടും ലജ്ജ കൂടാത്ത മുഖത്തോടും കൂടെ സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ" എന്ന് വിളിച്ചു പ്രാർത്ഥിക്കുവാൻ നാം യോഗ്യരായി തീരുന്നുവെന്ന് സാരം. അങ്ങനെ പൂർണ്ണ സമാധാനത്തിനായി, സ്നേഹത്തിനായി, പരിശുദ്ധവും അപ്പോസ്തോലികവുമായ ചുംബനത്താൽ ഒരുമനപ്പെട്ടു പ്രാർത്ഥിക്കുവാൻ ഇടയാകട്ടെ.



## 'ഏകാഗ്രത'യും 'മറവും'

"പണ്ട് സെമിനാരിയിൽ പഠിച്ചപ്പോൾ ഡോ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി പറഞ്ഞു തന്നതാണ്. ഏകാഗ്രതയുടെ ആദ്യ നിമിഷങ്ങൾ മൊട്ടുസൂചി വീണാൽ വലിയ ശബ്ദമായിത്തോന്നാം. എന്നാൽ അവസാന നിമിഷങ്ങളിൽ പെരുമ്പറയടിച്ചാലും അറിയുകയില്ല."

"കുഞ്ഞേ, ഈ ലോകത്തിൽ ഒരു മറവു മാത്രമേ ഉള്ളൂ. അത് അത്യുന്നതന്റെ മറവാണ്. മറ്റാരുടെയോ എന്തിന്റെയോ മറവിൽ ആകുവാൻ ആഗ്രഹിക്കരുത്. അത്യുന്നതന്റെ മറവിൽ നിന്ന് മാറിപ്പോകുവാനും ആഗ്രഹിക്കരുത്. ആ മറവിൽ ആയിരിക്കുന്നിടത്തോളം നാം സുരക്ഷിതരായിരിക്കും."

**- സഖറിയാ മാർ അന്തോണിയോസ്**

**പരുമലപെരുന്നാൾ...** *(ഒന്നാം പേജിൽ നിന്നും തുടർച്ച)*

ചെയ്യും. 2-ന് യുവജന സംഗമം: ഡോ. ഗീവർഗീസ് മാർ യൂലിയോസ് അധ്യക്ഷത വഹിക്കും.

30-ന് 7.30-ന് കുർബാന; ഡോ. ജോഷ്വ മാർ നിക്കോദിമോസ്, 10.30-ന് പരുമല സെമിനാരി എൽ.പി. സ്കൂളിലെ വിദ്യാർഥികളുടെ സംഗമം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ഉദ്ഘാടനം ചെയ്യും, 2.30-ന് വിവാഹ ധന സഹായ വിതരണം കാതോലിക്കാ ബാവായും സമ്മേളനം മന്ത്രി വീണാ ജോർജും ഉദ്ഘാടനം ചെയ്യും. യൂഹാനോൻ മാർ പോളികാർപ്പോസ് അധ്യക്ഷത വഹിക്കും. 31-ന് 7.30-ന് കുർബാന; ഡോ. എബ്രഹാം മാർ സെറാഫിം, 2-ന് പേട്രൺസ് ഡേ ആഘോഷം; ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അധ്യക്ഷത വഹിക്കും. ഡോ. ജെ. പ്രസാദ് ഉദ്ഘാടനം ചെയ്യും.

നവംബർ 1-ന് 6-ന് ചാപ്പലിൽ കുർബാന യുഹാനോൻ മാർ തേവോദോറോസ്. 7.30-ന് പള്ളിയിലൽ കുർബാന ഡോ. മാത്യൂസ് മാർ തിമോത്തിയോസ്. 10.30-ന് സന്യാസ സമ്മേളനം കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. ഡോ. യാക്കോബ് മാർ ഐറേനിയോസ് അധ്യക്ഷത വഹിക്കും. 2-ന് തീർഥാടന വാരാഘോഷ സമാപന സമ്മേളനം കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അധ്യക്ഷത വഹിക്കും. ചാണ്ടി ഉമ്മൻ എംഎൽഎ മുഖ്യാതിഥിയായിരിക്കും. തുടർന്ന് അന്ധത ചികിത്സാ സഹായ നിധി വിതരണം, വൈകിട്ട് 6-ന് പെരുന്നാൾ സന്ധ്യാനമസ്കാരം. 7ന് പ്രസംഗം: ഡോ. സഖറിയാസ് മാർ അപ്രേം, 8-ന് ശ്ലൈഹിക വാഴ്വ്, 8.15-ന് റാസ.

പെരുന്നാൾ ദിനമായ 2-ന് പുലർച്ചെ 3-ന് പള്ളിയിൽ കുർബാന ഡോ. യൂഹാനോൻ മാർ ദിയസ്കോറസ്. 6.15-ന് ചാപ്പലിൽ കുർബാന ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്. 7.30-ന് കുർബാന കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിക്കും. 12-ന് മാർ ഗ്രിഗോറിയോസ് വിദ്യാർഥിപ്രസ്ഥാനം സമ്മേളനം കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. ഡോ. ഏബ്രഹാം മാർ സെറാഫിം അധ്യക്ഷത വഹിക്കും. 2-ന് റാസ, 3-ന് പെരുന്നാൾ കൊടിയിറക്ക്.

## ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര 2023

പരുമല: പരിശുദ്ധ പരുമല തിരുമേനിയുടെ 121-ാമത് ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് 2023 ഒക്ടോബർ 27 മുതൽ 31 വരെ നാലു മണി മുതൽ പരുമല തിരുമേനിയുടെ ആദ്യകാല വസിതിയായ പരുമല പള്ളിയിലെ അഴിപ്പുരയിൽ ഗ്രീഗോറിയൻ പ്രഭാഷണം നടത്തും.

27-ന് വെള്ളിയാഴ്ച 4-ന് ബ്രഹ്മശ്രീ അക്കീരമൺ കാളിദാസ ഭട്ടതിരി ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര ഉദ്ഘാടനം ചെയ്യും. പ. സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത അദ്ധ്യക്ഷത വഹിക്കും. റവ. ഡോ. മാത്യു ഡാനിയേൽ മുഖ്യപ്രഭാഷണം നടത്തും. പരുമല സെമിനാരി മാനേജർ റവ. കെ.വി. പോൾ റമ്പാൻ, വൈദിക ട്രസ്റ്റി ഫാ.ഡോ തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പ്രസംഗിക്കും.

28-ന് ഡോണി തോമസ് വർഗീസ് (ജില്ലാ ജഡ്ജി, ഫാസ്റ്റ്ട്രാക്ക് സ്പെഷ്യൽ കോർട്ട്, ചാലക്കുടി), 29-ന് പ്രൊഫ. ഡോ. ജോർജ് ഓണക്കൂർ (പ്രശസ്ത നോവലിസ്റ്റ് ), 30-ന് ബിഷപ്പ് ഡോ. മലയിൽ സാബു കോശി ചെറിയാൻ (സി. എസ് ഐ, ദക്ഷിണകേരള മഹായിടവക), 31-ന് ഡോ. ചിക്കു എബ്രഹം (വൈസ് പ്രിൻസിപ്പാൾ, മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി ആൻഡ് സയൻസ്, കൊച്ചി ) എന്നിവർ പ്രഭാഷണം നടത്തും.

ഡോ. മാത്യൂസ് മാർ തീമോത്തിയോസ് , ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഗീവർഗീസ് മാർ പീലക്സിനോസ് എന്നിവർ വിവിധ ദിവസങ്ങളിൽ അദ്ധ്യക്ഷത വഹിക്കും.ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, പരുമല സെമിനാരി മാനേജർ കെ.വി പോൾ റമ്പാൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി അസി. മാനേജരന്മാരായ ഫാ. ജെ.മാത്തുക്കുട്ടി, ഫാ. എൽദോസ് ഏലിയാസ്, പ്രഭാഷണ മോഡറേറ്റർ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ നേതൃത്വം നൽകും. പ്രഭാഷണങ്ങൾ ഗ്രീഗോറിയൻ, ഏഷ്യാനെറ്റ് ടെലിവിഷൻ ചാനലുകളിലൂടെ സംപ്രേഷണം ചെയ്യും.



**Orthodox Syrian Sunday School Association of the East UK- EUROPE & AFRICA Diocesan Talent Competition and Sunday School Meet 2023. Hosted By Holy Trinity Indian Orthodox Church Crawley, 30th September 2023.**



തിരുനെൽവേലി എം. എസ്. യൂണിവേഴ്സിറ്റിയിൽ നിന്ന് മൈക്രോബയോളജി ആൻഡ് സുവോളജിയിൽ ദീപ മാത്യു പി. (രാജീവ്ഗാന്ധി സെന്റർ ഫോർ ബയോ ടെക്നോളജി, തിരുവനന്തപുരം) പി. എച്ച്. ഡി. നേടി. പത്തനംതിട്ട മൈലപ്ര പാണ്ടിപ്പുറത്ത് ജോർജ്ജ് മാത്യുവിന്റെയും പി.കെ. മേരിക്കുട്ടിയുടെയും മകളാണ്. മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡണ്ട് പാലക്കുന്നിൽ അഡ്വ. ബാബുജി ഈശോയുടെ ഭാര്യയാണ്. തോട്ടുപുറം സെന്റ് മേരീസ് ഇടവകാംഗമാണ്.




എം. ജി യൂണിവേഴ്സിറ്റി MSc. Mathematics-ൽ മൂന്നും നാലും റാങ്കുകൾ കരസ്ഥമാക്കിയ ബിനിറ്റ് മരിയ തോമസും ബിറ്റു എൽസ തോമസും. കോട്ടയം ഭദ്രസനത്തിലെ പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗങ്ങളാണ്.

**Betsy Annie Thomas ;Teacher -St Paul's School, Hauzkhas and also member of Hauzkhas St.Mary's Orthodox Cathedral for receiving the BEST TEACHER AWARD from Forum of Public Schools, Delhi.**



Article

# Look deep within

## Reflection on the holy Gospel reading (St. Matthew 23:1-12) for the fifth Sunday after the feast of the Holy Cross.

**Rincy**

The Gospel reading begins with Jesus speaking to the multitudes and His disciples. The place is Jerusalem, and we can infer (in continuation of St. Matthew 21-following the Triumphant entry into Jerusalem) that He is teaching in the Temple. Prophet Isaiah implores Jerusalem to lift up its voice and with all might share it with Judah- “Behold your God” (Isaiah 40:9). The city of the Temple and its teachers are tasked with being just witnesses of the Lord- the Lord who feeds His flock like a shepherd, gathers the lamb with His arm, carries them in His bosom and gently leads those who are with the young (v.10,11). When the teachers of the Temple- the Pharisees, Sadducees and scribes, by their words and deeds, failed in their duties to be the befitting witness of the One True God to the people, the Lord Himself dwelt and taught in the Temple thereby reclaiming “the temple for its legitimate use, as a center of revelatory teaching concerned with the purpose of God” (Joel Green-The Gospel of Luke)

St. Jerome in a letter addressed to Nepotian (a former soldier who abandoned military life to answer the calling to the office of priesthood) beautifully puts many counsels for the new priest. One of them is on the art of preaching- “when teaching in church seek to call forth not plaudits but groans. Let the tears of your hearers be your glory.”

He further says- “Do not let your deeds belie your words; lest when you speak in church someone may mentally reply- “Why do you not practise what you profess? Here is a lover of dainties turned censor! His stomach is full and he reads us a homily on fasting. As well might a robber accuse others of covetousness.” In a priest of Christ mouth, mind, and hand should be at one.” [Letter 52, NPNF - Series II, Vol VI]

For the Pharisees it was important to look godly but not act like one. In Jesus, people saw the warmth and love of the Shepherd who despite knowing their darkness would embrace them and they felt as if they were a new creation (2 Corinthians 5:17). The Pharisees had sight yet couldn’t see. They couldn’t see the joy on the faces whom Jesus touched, hugged, and healed because their heart was set to oppose the Lord on legalistic lines. We are sharing a different gospel if the broken and sinner do not feel welcomed in the church. We are talking of a different Jesus if the ‘former Levi’ and the ‘former Zacchaeus’ are at peace in the parish with their ill-gotten wealth. Which god are we projecting if our response to scandals/offences of abuse is to hush up and blame the victim? We are teaching a different faith if we are expected to put up a façade of righteousness and never address the darkness within.

The Pharisees and Sadducees who, according to Jesus, gave heavy burdens for others to bear but themselves wouldn’t help another to carry the burden, mirror our realities. It is easier to impose laws and expect compliance from those whom we have dehumanized to an arbitrary class. To see another human being as a creation of the Most High, even though he/she may have numerous faults and is far from reflecting God’s image, is a radical act of love and only the grace of the Holy Spirit can empower us to comport likewise. Metropolitan Anthony of Sourozh (‘Meditations on a



theme’) eruditely puts it - “We all belong to human communities which have been separated or opposed to one another for centuries. For hundreds of years at times, we have turned our back, refusing to look into one another's eyes, moving ever farther apart. Then we have stopped; we have turned round to see him who had been our brother and had become a stranger, even an enemy. But we were still too far apart to be able to distinguish his features, much less to see the image of God in him.”

With each phase of the creation, as the book of Genesis narrates in the opening chapter, the Lord God saw that it was good. How many of us have time and patience to see those who passed by us today? Our heads are tilted down enamored by the world captured in the small gadget. In fact, how can we even begin to see others (those in our parishes, offices, schools, colleges etc.) when we cannot acknowledge the ones in our homes. Our sight has become so shallow that we are unable to look deeper into our fellow beings and even if we were to see them, we would only sense a peripheral outline. Perhaps that is the reason when we meet a known face at a social event our conversations are limited to outward appearances- “you have put on weight/you have lost weight”!

One of the stories from the tradition of the desert fathers and mothers goes like this- a brother came to see Abba Poemen in the second week of Lent and told him about his thoughts; and he found consolation in the response given by Abba. The brother said to Abba Poemen, ‘I nearly did not come here today’.

The old man asked him why. The brother said, ‘I said to myself, “Perhaps he will not let me in because it is Lent”. Abba Poemen said to him, ‘We have not been taught to close the wooden door but the door of our tongues”.

Jesus always stands at the door of heart and persistently knocks, patiently awaiting our reply (Revelation 3:20). It is only when we open the door of the heart that we will be able to keep the wooden door open and our vision uncluttered.

By the prayers of the holy saints, may we not hear the condemnation from the Lord as He told of the Pharisees- “they honour Him with lips, but their heart is far from the Lord” (St. Mark 7:6). ❑

വചനതീർത്ഥം

# “നിങ്ങളിൽ ഏറ്റവും വലിയവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകേണം”

## സ്ലീബാപെരുന്നാളിനുശേഷം അഞ്ചാം ഞായറാഴ്ച

## വി. മത്തായി: 23: 1-12



**ഫിലിപ്പോസ് റമ്പാൻ**

**(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)**

ആരാധനാവർഷത്തിലെ അവസാന കാലഘട്ടമായ സ്ലീബായുടെ കാലത്തിലെ വേദഭാഗങ്ങൾ നാം പരിശോധിക്കുമ്പോൾ അവിടെ പൊതുവേ ലോക അവസാനത്തെക്കുറിച്ചും കർത്താവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചും കൂടാതെ കർത്താവ് യഹൂദമതനേതാക്കളെ നിശിതമായി വിമർശിക്കുന്ന ഭാഗങ്ങളുമാണ് വേദവായനക്കായി വേർതിരിച്ചിരിക്കുന്നത്. ഇവിടെയും മതനേതാക്കളെ വിമർശിക്കുന്നതായി കാണാം. യേശുതമ്പുരാൻ പലപ്പോഴായി പ്രസ്താവിച്ചിട്ടുള്ള കാര്യങ്ങൾ ഒരുമിച്ച് ചേർത്ത് സുവിശേഷകൻ ഇവിടെ അവതരിപ്പിച്ചിരിക്കുന്നു. പരീശന്മാർ എല്ലാവരും ഒരുപോലെ കാപട്യം നിറഞ്ഞവരും ആത്മാർത്ഥത ഇല്ലാത്തവരുമായിരുന്നു എന്ന് നിരൂപിക്കരുത്. അവരിൽ ഉത്തമ ഭക്തരും സൽസ്വഭാവികളുമുണ്ടായിരുന്നു. പരീശന്മാരുടെയും വേദപണ്ഡിതരുടെയും ജീവിതശൈലി മാതൃകയാക്കരുത് എന്ന് യേശുതമ്പുരാൻ ഇവിടെ ഉപദേശിക്കുന്നു. കൂടാതെ ചില ഉപദേശങ്ങളും ക്രിസ്തീയരായ നമുക്ക് നൽകുന്നു.

ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരിക്കുന്നു. അവർ നിങ്ങളോടു പറയുന്നതൊക്കെയും അനുസരിക്കുവിൻ. എന്നാൽ അവരുടെ പ്രവൃത്തികൾ പോലെ ചെയ്യരുത്. കാരണം അവർ ഉപദേശിക്കുന്നതല്ലാതെ അവരുടെ ജീവിതത്തിൽ ഇവ ഒന്നും അവർ പ്രമാണിക്കുന്നില്ല. അവർ എന്തു ചെയ്താലും മറ്റുള്ളവരെ കാണിക്കാനായിട്ടാണ് ചെയ്യുന്നത്. പള്ളിയിൽ ആരാധനയ്ക്കു വരുമ്പോഴും മറ്റു പൊതുസ്ഥലങ്ങളിലൊക്കെ പ്രധാനപ്പെട്ട ഇരിപ്പിടവും എല്ലാവരിൽ നിന്ന് ബഹുമാനവും ഒക്കെ അവർ ആഗ്രഹിക്കുന്നു. എല്ലാവരുടെയും നായകൻ ഒക്കെ ആകുവാനും റബ്ബീ എന്ന വിളികേൾക്കാനും ഒക്കെ അവർ ആഗ്രഹിക്കുന്നു. എന്നാൽ യേശു പറയുന്നത് നിങ്ങൾ എല്ലാവരും സഹോദരന്മാർ ആണ് ആരും വലിയവരോ ചെറിയവരോ അല്ല എല്ലാവരും സമന്മാരാണ്. സ്വർഗ്ഗസ്ഥനായ പിതാവ് ആണ് നിങ്ങളുടെ നായകനും, പിതാവും. നിങ്ങളിൽ വലിയവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകേണം. സ്വയം ഉയർത്തുന്നവൻ താഴ്ത്തപ്പെടും, സ്വയം താഴ്ത്തുന്നവൻ എല്ലാം ഉയർത്തപ്പെടും.

### സേവനം ആണ് നേതൃത്വത്തിന്റെ അടിസ്ഥാനം

യേശുക്രിസ്തുവിന്റെ ശ്രോതാക്കൾ ശിഷ്യന്മാരും ജനസമൂഹവുമാണ്. യഹൂദമതത്തിലെ പ്രധാനപ്പെട്ട രണ്ടു സമൂഹമായ പരീശന്മാർക്കും, സാദൂക്യർക്കും എതിരായിട്ടാണ് യേശുവിന്റെ വിമർശനം. ഇവർ മോശയുടെ പീഠത്തിൽ ഇരിക്കുന്നു. സുനഗോഗിൽ ഉപദേഷ്ടാവ് ഇരുന്നു പഠിപ്പിക്കുന്ന കസേരക്ക് മോശയുടെ പീഠം എന്നു വിളിക്കുന്നു. മറ്റുള്ളവരെ പഠിപ്പിക്കുവാനുള്ള ഔദ്യോഗിക പദവിയും, അധികാരവും അതു സൂചിപ്പിക്കുന്നു. ഈ ഉപദേഷ്ടാക്കളെക്കുറിച്ച് രണ്ടു വിമർശനങ്ങളാണുള്ളത്. (1) എല്ലാം പഠിപ്പിക്കുന്നു, ഒന്നും ആചരിക്കുന്നില്ല. (2) ദൈവത്തെ പ്രസാദിപ്പിക്കുന്നതിലുപരി മനുഷ്യരുടെ പ്രശംസയ്ക്കായിട്ട് എല്ലാം ചെയ്യുന്നു. വേദപണ്ഡിതന്മാർ നിയമങ്ങളെ വിപുലീകരിച്ച് സാധാരണക്കാരെ ബുദ്ധിമുട്ടിക്കുന്നു. എന്നാൽ ക്രിസ്തുവിന്റെ പഠിപ്പിക്കലും നിയമങ്ങളും എല്ലാ ലഘുവും ലളിതവും ആണ്. ‘എന്റെ നുകം ഇമ്പകരവും എന്റെ ചുമടു ലഘുവുമാകുന്നു” (വി. മത്തായി 11: 29). സ്ഥാനമാനങ്ങളും ബഹുമാനവും നേടാനുള്ള പരീശപ്രമണികളുടെ വ്യഗ്രതയെ കർത്താവ് ഇവിടെ വിമർശിക്കുന്നു. പിതാവ്, ഗുരു തുടങ്ങിയ ബഹുമാന സൂചകങ്ങളായ പേരുകൽ സ്വയം എടുക്കുകയും മറ്റുള്ളവരെകൊണ്ട് ഈ പേരുകൾ വിളിപ്പിക്കാനും ശ്രമിക്കുന്നു. ദൈവത്തിനും ക്രിസ്തുവിനുമുള്ള സ്ഥാനത്തെ വിസ്മരിച്ച് സ്വയം ഉന്നതസ്ഥാനം അവകാശപ്പെടുന്നതിനെ ക്രിസ്തു ഇവിടെ വിമർശിക്കുന്നു. അഹന്തയുടെയും ആത്മപ്രശംസയുടെയും അപകടങ്ങൾ ആത്മീയ നേതാക്കളെപ്പോലും പിടികൂടുമെന്നോർക്കണം. സേവനമാണ് യഥാർത്ഥ നേതൃത്വത്തിന്റെ അടിസ്ഥാനം. ശുശ്രൂഷ മനോഭാവമുള്ള വ്യക്തിക്ക് മാത്രമേ ഒരു നല്ല നേതാവായി തീരുവാൻ സാധിക്കുകയുള്ളു.

നമ്മുടെ കർത്താവിന്റെയും അപ്പോസ്തലന്മാരുടെയും ജീവിതരീതിയെ പരിശോധിക്കുന്ന വേളയിൽ ഏതൊരുത്തന്റെയും ഹൃദയത്തെ ശക്തിയായി സ്പർശിക്കുന്ന ഒരു സംഗതി സേവനാബോധമാണ്. ശിഷ്യന്മാരുമായുള്ള തന്റെ പെരുമാറ്റത്തിൽ തന്നിൽ അന്തർലീനമായ അധികാരത്തിന്റെ ഭാവന, ലവലേശം നാം കാണുന്നില്ല. സമത്വത്തിലേക്കു താൻ അവരെ ക്ഷണിക്കുകയും തന്റെ സഹപ്രവർത്തകരെന്ന നിലയിൽ അവരെ സ്നേഹിതന്മാരെന്നു സംബോധന ചെയ്കയും ചെയ്തിരിക്കുന്നു. “നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകേണം. നിങ്ങളിൽ ഒന്നാമനാകാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ദാസൻ ആകേണം. മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല ശുശ്രൂഷിപ്പാനും അനേകർക്കുവേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും വന്നതുപോലെതന്നെ എന്നു പറഞ്ഞു” (വി. മത്തായി 20: 26-28). സ്വർഗ്ഗരാജ്യത്തിൽ വലിയവൻ എല്ലാവരുടെയും ദാസനായി പെരുമാറുന്നവനാണെന്നും ഉപദേശിച്ചു. കൂടാതെ മനുഷ്യരാൽ നിന്ദിതരായവരുടെ സ്നേഹിതനായും രോഗികളുടെ ശുശ്രൂഷകനായും, ശിഷ്യഗണത്തിന്റെ ദാസനായും താൻ വർത്തിക്കുകയും ചെയ്തു. ഈ നിലയിൽ നോക്കുമ്പോൾ ഇന്ന് സമൂഹത്തിൽ അധികാര ഭ്രമംമൂലം ലോകം നശിക്കുന്നു. ഈ സ്ഥിതി മാറി യഥാർത്ഥത്തിലുള്ള സേവനമനോഭാവം നമ്മളിൽ ഉണ്ടാകത്തോളം കാലം കുടുംബങ്ങളിലും, ഇടവകകളിലും, സഭയിലും, രാജ്യത്തും ശരിയായ സമാധാനം കൈവരിക്കുവാൻ സാധിക്കുന്നതല്ല. ആകയാൽ സേവനമനോഭാവത്തോടെ, ശുശ്രൂഷ മനോഭാവത്തോടെ “മറ്റുള്ളവരെ നമ്മെക്കാൾ ശ്രേഷ്ഠർ എന്നു കണ്ടു പ്രവർത്തിക്കുവാൻ നമുക്ക് കഴിയണം.”

### വിനയം നമ്മെ ഉയർച്ചയിലേക്കു നയിക്കുന്നു

താഴ്മയെപ്പറ്റിയുള്ള കർത്താവിന്റെ ഉപദേശങ്ങൾ ഇവിടെ നമുക്ക് കാണാം. “സ്വയം ഉയർത്തുന്നവൻ താഴ്ത്തപ്പെടും, സ്വയം താഴ്ത്തുന്നവൻ ഉയർത്തപ്പെടുകയും ചെയ്യും” (വി. മത്തായി 23:12). ഒരുവന്റെ താഴ്മ അതു മറ്റുള്ളവരാൽ കാണപ്പെടുവാനായി, അഥവാ താൻ വിനീതനെന്ന് മറ്റുള്ളവരെകൊണ്ട് പറയിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി എപ്പോൾ പ്രദർശിപ്പിക്കപ്പെടുന്നുവോ അപ്പോൾ അത് കപടഭക്തിയായി തീരുന്നു. തന്നെതന്നെ ഉയർത്തുന്നവൻ താഴ്ത്തപ്പെടും, തന്നെതന്നെ താഴ്ത്തുന്നവൻ ഉയർത്തപ്പെടും. ഈ ആശയം പുതിയത് ഒന്നും അല്ല. പഴയനിയമത്തിൽ നമുക്ക് ഈ ആശയം ദർശിക്കുവാൻ സാധിക്കും. പഴയനിയമത്തിൽ മോശ ഏറ്റവും വിനയമുള്ളവനായിരുന്നു. യിസ്രായേൽ ജാതിയെ നയിക്കുവാനായി തിരഞ്ഞെടുക്കുമ്പോൾ മോശ പറയുന്നത് ‘ഫറവോന്റെ അടുക്കൽ പോകുവാനും യിസ്രായേൽ മക്കളെ മിസ്രയീമിൽ നിന്നു പുറപ്പെടുവിപ്പാനും ഞാൻ എന്തു മാത്രമുള്ളൂ എന്നു പറഞ്ഞു.” (പുറ. 3:11). വീണ്ടും മോശ പറയുന്നു “ഞാൻ വാക്സാമർത്ഥ്യമുള്ളവനല്ല. ഞാൻ വിക്കനും തടിച്ച നാവുള്ളവനും ആകുന്നു.” (പുറ. 4:10). ദൈവം അഹങ്കാരിയെ താഴ്ത്തുകയും വിനീതരെ ഉയർത്തുകയും ചെയ്യും (ഇയ്യോ. 22:29). വി. കന്യകമറിയാമിന്റെ ജീവിതത്തിലും ഇതു കാണാം. “ഇതാ ഞാൻ കർത്താ

വിന്റെ ദാസി, നിന്റെ വാക്കുപോലെ എനിക്കു ഭവിക്കട്ടെ" (വി. ലൂക്കോസ്. 1:38).

ഒരു യഥാർത്ഥ നേതാവിന്റെ ഗുണം എന്നു പറയുന്നത് കാപട്യമില്ലാത്ത വിനയം ഉള്ളവൻ എന്നുള്ളതാണ്. "നിങ്ങളിൽ ജ്ഞാനിയും വിവേകിയും ആർ. അവൻ ജ്ഞാനലക്ഷണമായ സൗമ്യതയോടെ നല്ല നടപ്പിൽ തന്റെ പ്രവൃത്തികളെ കാണിക്കട്ടെ." (വി. യാക്കോബ്. 3:13). വീണ്ടും യാക്കോബ് ശ്ലീഹായുടെ ലേഖനത്തിൽ നാം വായിക്കുന്നു "ദൈവം നിഗളികളോട് എതിർത്തു നിൽക്കുകയും താഴ്മയുള്ളവർക്ക് കൃപ നൽകുകയും ചെയ്യുന്നു (4:6). വി. പത്രോസ് ശ്ലീഹാ തന്റെ ലേഖനത്തിലൂടെ നമ്മെ ഓർമ്മിപ്പിക്കുന്നത് "എല്ലാവരും തമ്മിൽ തമ്മിൽ താഴ്മ ധരിച്ചു കൊൾവിൻ, ദൈവം നിഗളികളോടു എതിർത്തു നിൽക്കുന്നു. താഴ്മയുള്ളവർക്കോ കൃപ നൽകുന്നു. അതുകൊണ്ട് അവൻ തക്കസമയത്തു നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈക്കീഴു താണിരിപ്പിൻ" (1 പത്രോസ് 5:5-6). ആയതിനാൽ നമുക്ക് സേവനമനോഭാവത്തോടെയും വിനയത്തോടുകൂടിയും ക്രിസ്തുവിന്റെ ഉത്തമസേവകരായി ജീവിക്കുവാനായി ശ്രമിക്കാം. അങ്ങനെ സമൂഹത്തിലും, സഭയിലും, കുടുംബത്തിലും ഉത്തമ നേതാക്കളായി, സാക്ഷ്യമുള്ള നേതാക്കളായി പ്രശോഭിക്കുവാൻ നമുക്ക് ഇടയാകട്ടെ!



**റോമിലെ സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷനിൽ വി. കുർബ്ബാനയ്ക്ക് സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ബർന്നബാസ് മുഖ്യകാർമ്മികത്വം വഹിച്ചു.**



**ഡോ. സഖറിയാ മാർ തെയോഫിലോസിന്റെ ആറാമത് ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് കിഴക്കമ്പലം ബെത്‌ലഹേം കോൺവെന്റിലെ സിസ്റ്റേഴ്സ് കോയമ്പത്തൂർ തടാകം ആശ്രമം സന്ദർശിച്ചു**



**ലോക മാനസികാരോഗ്യ ദിനത്തോടനുബന്ധിച്ച് പരുമല സെൻറ് ഗ്രിഗോറിയോസ് നഴ്സിംഗ് കോളേജിലെ മൂന്നാം വർഷ വിദ്യാർഥികൾ പരുമല ആശുപത്രിയിൽ സൈക്യാട്രിക് എക്സിബിഷൻ - Manasapti - സംഘടിപ്പിച്ചു.**



**എം.ജി. യൂണിവേഴ്സിറ്റിയിൽ നിന്നും എം.എസ്.സി. ഹോം സയൻസിൽ (MSc Home Science) സ്റ്റെസ്സി മാത്യു രണ്ടാം റാങ്ക് കരസ്ഥമാക്കി. അടൂർ കരുവാറ്റ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.**



## കെ മത്തായി കോറെപ്പിസ്കോപ്പാ അന്തരിച്ചു

ഫിലഡൽഫിയ: നോർത്തീസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിലെ സീനിയർ വൈദികനും, ബെൻസേലം സെന്റ് ഗ്രിഗോറിയോസ് മലങ്കര ഓർത്തഡോക്സ് ഇടവകയുടെ സ്ഥാപക വികാരിയുമായിരുന്ന കെ. മത്തായി കോറെപ്പിസ്കോപ്പാ വ്യാഴാഴ്ച അന്തരിച്ചു. ഫിലാഡൽഫിയയിലെ പ്രഥമ ഓർത്തഡോക്സ് വൈദികനായിരുന്നു മത്തായി കോർ എപ്പിസ്ക്കോപ്പാ. നോർത്ത് ഈസ്റ്റ് അമേരിക്കൻ ഡയോസിസിന്റെ വൈദിക സെക്രട്ടറിയായും ഭദ്രാസന കൗൺസിൽ അംഗമായും സേവനമനുഷ്ഠിച്ചിട്ടുണ്ട്. സംസ്ക്കാരം പിന്നീട്.

## ഫാ പി ടി ചെറിയാൻ അന്തരിച്ചു



കല്ലൂപ്പാറ-കടമാൻകുളം: നിരണം ഭദ്രാസനത്തിലെ സീനിയർ വൈദികനായിരുന്ന വാക്കയിൽ പറപ്പള്ളിൽപാറയിൽ ഫാ. പി. ടി. ചെറിയാൻ (73) അന്തരിച്ചു.

പരേതരായ പി. സി. തോമസിന്റെയും ശോശാമ്മ തോമസിന്റെയും മകനാണ്. സഹോദരങ്ങൾ: മറിയാമ്മ, കൊച്ചനാമ്മ, ബേബി, സജി.

നിരണം ഭദ്രാസനത്തിലെ ചെങ്ങരൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക. സംസ്കാരം പിന്നീട്.



# "Becoming Alike in God's Law"

## (Fifth Sunday after the Feast of Holy Cross)
## Matthew 23:1-12

### Fr. Geevarghese Thomas

The nature has manifold witnesses of following a transcending law or the order. As rising of the sun is followed by the chirpings of the birds; as the seasons follow one after the other; and as birth is followed by departure from this earth, the humankind is privileged to be akin under God's law of love. Jesus Christ who is the personification of God's love has incarnated to fulfill the Law. Jesus says, *"Do not think that I have come to abolish the Law or the Prophets; I have not come to abolish them but to fulfill them"* (Matthew 5:17). God's law is the freedom which makes us aware of the captivating fences. The Law of God safeguards our souls and unites the humankind to be free from any discrimination. Even a pathway becomes visible when all of the same kind of such elements are joined together. Be it a highway or an unmetalled rural road which lies highlighted between the grasses. Likewise, humankind is privileged by God's law to be united in the realisation of the Kingdom of God. But at times, the humankind by its will chooses to adapt the likeness of evil over the unity in the Likeness of God. This likeness of evil is what manifests as hypocrisy and deceiving oneself. Lord Jesus Christ highlights this "evil likeness" in this passage through the hypocrisy of the pharisees and the teachers of the law. How do Jesus' words call us to be different from such evil likenesses?

**Reflections**

**1. The ultimate truth of oneness comes by living 'in' Jesus Christ.**

The first ever things which God spoke in terms of creation, highlight the oneness of God's being and the order in every creation (*"Let there be...."* and *"Let us make mankind in our image, in our likeness..."*). Even after the creation of humankind, the first thing been recorded which God spoke to the them was "a Law". The law to effectuate and sustain freedom; the law to lead them in the originality of created order. But when the freewill of human chose to be influenced by the evil, they failed to discern the "evil likeness" of the influencer and thus failed to keep the Law. This is what Jesus emphasizes, *"The teachers of the law and the Pharisees sit in Moses' seat. So you must be careful to do everything they tell you. But do not do what they do, for they do not practice what they preach. They tie up heavy, cumbersome loads and put them on other people's shoulders, but they themselves are not willing to lift a finger to move them"* (verses 2-4). We must refrain idealising the people who present the truth, but do not walk in truth. The serpent presented the law of God in a crafty manner. He influenced them to become like God by breaking the Law; ultimately distorting the freedom of God's image and the created order. Essentially, we must realise that there is just one law in this universe, the Law of God. And everything which passes by is in favor or against of this law. In other words, there was not and never will be a single law of evil. It is what we choose by our will makes us related to God's law.

Lord Jesus Christ warns the crowd and His disciples to refrain from imbibing the life of the teachers of the law and the pharisees. Because, by the virtue of their vocation they made "the laws" a medium for self glory and thereby distorted the order of oneness among the faithful. By failing to practice what they preach (the law), they resemble the first influencer who distorted the oneness of Likeness in God's creation. Their prideful lives create a disharmony in the community. Their presence induce a divide among people. But, God's Law is universal. And everyone has the privilege to be alike in the Likeness of God through God's Law. That is why Jesus emphasizes, *"But you are not to be called 'Rabbi,' for you have one Teacher, and you are all brothers. And do not call anyone on earth 'father,' for you have one Father, and he is in heaven. Nor are you to be called instructors, for you have one Instructor, the Messiah"* (verses 8-10). The truth of harmony comes only through growing in the Likeness of God, following God's Law. And in aiming this unity, everyone must have the mind of Christ, *"Who, being in the form of God did not consider equality with God, something to be used to his own advantage; rather, he made himself nothing, by taking the form of a servant, being made in human likeness. And being found in appearance as a man, he humbled himself by becoming obedient to death- even death on a cross!"* (Philippians 2:5-8). It is actually what Lord Jesus intended by saying, *"The greatest among you will be your servant. For those who exalt themselves will be humbled, and those who humble themselves will be exalted"* (Matthew 23:11,12).

**Conclusion**

Today, we are challenged by the emerging secularisation and liberalism while leading an Apostolic tradition. We all get fascinated by the ideas and seemingly perfect lives of many around us. But what we must discern is, whether those ideas and lives inspire us to retain the freedom of God's order or not? Or are we becoming stranded by crossing the fences of freedom in God's Law? The ultimate aim of the evil lies in dissolving such fences to mix a divide creating 'distorted images'. Whereas, abidance in God's Law, is the force which helps us in eradicating the differences of evil likenesses through humility and servanthood and thus realise a unified Kingdom of God. May God bless us.



**തിരുവല്ല ബാർ അസോസിയേഷൻ പ്രസിഡന്റായി തിരഞ്ഞെടുക്കപ്പെട്ട, മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റി മെമ്പർ അഡ്വ. മനോജ് മാത്യു.**



മലേഷ്യയിലെ ക്വാലാലംപൂരിലുള്ള ഓർത്തഡോക്സ് സിറിയൻ കത്തീഡ്രലിൽ ചെന്നൈ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ പീലക്സിനോസിന്റെ പ്രഥമ സന്ദർശനം, 08-10-2023.



മലേഷ്യയിലെ ഓർത്തഡോക്സ് സിറിയൻ കത്തീഡ്രലിലെ രോഗികളെയും പ്രായമായവരെയും ഗീവർഗീസ് മാർ പീലക്സിനോസ് സന്ദർശിക്കുന്നു.



മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് ഫിലിപ്പോസ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തയുടെ 168-ാം ഓർമ്മപെരുന്നാളിനോട് അനുബന്ധിച്ചു പഴയസെമിനാരി ചാപ്പലിൽ അനുസ്മരണം നടത്തി. വൈദിക സെമിനാരി ചരിത്ര വിഭാഗം അദ്ധ്യാപകൻ ഫാ. ഡോ. ജോസ് ജോൺ അനുസ്മരണ സന്ദേശം നൽകി.

## 41.5 ലക്ഷം രൂപയുടെ റിസർച്ച് ഗ്രാന്റ് ഡോ. ഡോൺസി ഈപ്പന്



കോട്ടയം: യുഎസിലെ പ്രശസ്തമായ ഹിൽമാൻ എമേർജന്റ് ഇന്നവേഷൻ റിസർച്ച് ഗ്രാന്റിനു മലയാളിയായ ഡോ. ഡോൺസി ഈപ്പൻ അർഹയായി. റീത്ത ആൻഡ് അലക്സ് ഹിൽമാൻ ഫൗണ്ടേഷൻ ഏർപ്പെടുത്തിയ റിസർച്ച് ഗ്രാന്റിനു യുഎസിൽ നിന്നു 10 പേരാണു തിരഞ്ഞെടുക്കപ്പെട്ടത്. സമൂഹത്തിൽ വെല്ലുവിളി നേരിടുന്ന വിഭാഗങ്ങൾക്ക് ആവശ്യമായ ആരോഗ്യസംരക്ഷണത്തിൽ നഴ്സിങ്ങിന്റെ ഇടപെടൽ കാര്യക്ഷമമാക്കുന്നതിനുള്ള പഠനങ്ങൾക്കായാണു 50,000 ഡോളറിന്റെ (ഏകദേശം 41.5 ലക്ഷം രൂപ) റിസർച്ച് ഗ്രാന്റ് അനുവദിച്ചിട്ടുള്ളത്.

ടെക്സസ് സർവകലാശാലയിലെ സിസിക് സ്കൂൾ ഓഫ് നഴ്സിങ്ങിൽ അസിസ്റ്റന്റ് പ്രഫസറായ ഡോ. ഡോൺസി ഈപ്പൻ തോട്ടയ്ക്കാട് ഓലിക്കര മാങ്കുടിയിൽ ജോജി ഐ. ഈപ്പന്റെ ഭാര്യയാണ്. ചെങ്ങന്നൂർ ആലാ ചിരത്തറ മാത്യൂസ് വില്ലയിൽ സി. വി. മാത്യുവിന്റെയും എൽസിക്കുട്ടി മാത്യുവിന്റെയും മകളാണ്. തോട്ടയ്ക്കാട് മാർ അപ്രേം ഓർത്തഡോക്സ് പള്ളി ഇടവകാംഗം.



കേരള ഫിലിം ചേംബർ ഓഫ് കോമേഴ്സ് വൈസ് പ്രസിഡന്റ് ആയി തിരഞ്ഞെടുക്കപ്പെട്ട കറ്റാനം സെന്റ് സ്റ്റീഫൻസ് വലിയ പള്ളി ഇടവകാംഗം ശ്രീ. സോണി തോമസ് ജോണിന് ഇടവക യുവജനപ്രസ്ഥാനം യൂണിറ്റ് സ്നേഹോപഹാരം നൽകി ആശംസനേർന്നു.



ഇൻഡോ അമേരിക്കൻ പ്രസ് ക്ലബ് ഈ വർഷത്തെ ഏറ്റവും നല്ല അഞ്ച് സോഷ്യൽ മീഡിയ ഇൻഫ്ളുവൻസർമാരിൽ ഒരാളായി തിരഞ്ഞെടുത്ത കോരസൺ വർഗീസിന് അഡ്വ. ജയശങ്കർ അവാർഡ് സമ്മാനിക്കുന്നു.

### പുസ്തകം




ഫാ. കെ. വി. തോമസ്
കൃപമേൽ കൃപ
ദൈവിക നടത്തിപ്പിന്റെ ഏഴ് ദശകങ്ങൾ

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ഇടവക പൊതുയോഗം കോലഞ്ചേരി സെന്റ് പീറ്റേഴ്സ് കോളേജ് മാനേജരും ഗവേണിംഗ് ബോർഡ് ചെയർമാനുമായി തിരഞ്ഞെടുത്ത അഡ്വക്കേറ്റ് മാത്യു പി. പോൾ.





ശാസ്താംകോട്ട എം.ടി.എം.എം. മിഷൻ ഹോസ്പിറ്റലിൽ പുതുതായി ആരംഭിച്ച എം.ടി.എം.എം. ഡെൻറ്റൽ, മാക്സിലോഫേഷ്യൽ, ഏയ്സ്തറ്റിക്സ് ഡിപ്പാർട്ട്മെന്റിന്റെ ഉദ്ഘാടനം ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.



കോട്ടയം എം.ഡി. സെമിനാരി മാനേജരായി ഫാ. വർഗീസ് സക്കറിയ നിയമിതനായി. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരിയാണ്. കോട്ടയം വേളൂർ തേമ്പള്ളിലായ മറ്റത്തിൽ എം. പി. സ്കറിയായുടെയും പരേതയായ വി. എൻ. സൂസമ്മയുടെയും മകനാണ്.

## ST. THOMAS ORTHODOX VAIDIKA SANGHOM

( Clergy Association of the Orthodox Syrian Church of the East)

### DIDASCALIA

### *Essay Competition*

St. Thomas Orthodox Vaidika Sanghom, in collaboration with Fr. Dr. V.C Samuel Smaraka Samithi, proudly presents Didascalia, the Rev. Fr. Dr. V.C. Samuel Memorial Essay Competition, dedicated to the memory of the renowned theologian, Fr. Dr. V.C Samuel.

**Topic " Fr. Dr. V.C Samuel's Journey in Theology : Equipping Priests and Seminarians for Theological Learning "**

This competition is exclusively open to Priests and Seminarians of Malankara Orthodox Syrian Church

**Deadline for Entries: October 31,2023**

*Prizes*

| | |
|---|---|
| First Prize | Rs. 20,000 |
| Second Prize | Rs. 15,000 |
| Third Prize | Rs. 10,000 |
| 5 Consolation Prizes | Rs. 2000 each |

ഫാ. വി.സി. ശമുവേലിന്റെ 25-ാം ഓർമ്മയോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച ജീവചരിത്ര പുസ്തകം വായിക്കുവാനും ഡൗൺലോഡ് ചെയ്യുവാനും QR CODE SCAN ചെയ്യുക.

**Submission Guidlines**

- Essays should not exceed 5,000 words ( English or Malayalam )
- Format : Entries should be submitted in PDF format
- Email submission : Send your essays to : jobsammathew26@gmail.com on or before the deadline.

**Entries will be evaluated by distinguished panel of Judges.**

*For further assistance, please feel free to contact :*

Fr. Job Sam Mathew ( Coordinator ) Mob: +91 98466 70920, +91 97401 80949

www.orthodoxvaidikasanghom.org (Please visit for resources of the Topic)

Don't miss the opportunity to delve into theology, honor Fr. Dr. V.C Samuel's legacy and win exciting prizes !. Start writing and submit your essays before the deadline. Good luck !



കോട്ടയം ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പൊലീത്തയായിരുന്ന ബഥനിയുടെ ആബോ യൂഹാനോൻ മാർ അത്താനാസിയോസ് ഒ.ഐ.സി എപ്പിസ്കോപ്പായുടെ 43-ാമത് ഓർമ്മ റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ ആചരിച്ചു. മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ വി. കുർബ്ബാന അർപ്പിച്ചു.



67-ാമത് കേരള സ്റ്റേറ്റ് സീനിയർ സ്കൂൾ അത്‌ലറ്റിക് ചാമ്പ്യൻഷിപ്പിൽ 5000 മീറ്ററിൽ റെക്കോർഡ് കൂടി സ്വർണം കരസ്ഥമാക്കുകയും 10000 മീറ്ററിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കുകയും ചെയ്ത നെല്ലിക്കൽ സെന്റ് മേരീസ് ഇടവക അംഗവും യുവജനപ്രസ്ഥാന പ്രവർത്തകയുമായ റീബാ അന്ന ജോർജിനെ ചെങ്ങന്നൂർ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. മോൻസി കടവിലിന്റെ നേതൃത്വത്തിൽ പൊന്നാടയണിയിച്ച് അഭിനന്ദിച്ചു.



മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം ലീഗൽ ഫോറത്തിന്റെ ആഭിമുഖ്യത്തിൽ പാമ്പാടി ബിഎംഎം സ്കൂളിൽ നടത്തപ്പെട്ട മൗലിക അവകാശങ്ങളെ കുറിച്ചുള്ള ക്ലാസുകൾക്ക് അഡ്വ. പ്രസിൻ ജോർജ്, അഡ്വ. നമിത തോമസ്, എം.ജി.ഒ.സി.എസ്.എം. ഗ്ലോബൽ വർക്കിംഗ് കമ്മിറ്റി അംഗം ജിബിൻ ജേക്കബ് അലക്സ്, ജോജി ജോർജ് എന്നിവർ നേതൃത്വം നൽകി.



ദക്ഷിണഭാരത ഹിന്ദി പ്രചാർസഭയിൽ നിന്ന് ഹിന്ദി സാഹിത്യത്തിൽ വിംസി വില്യംസിന് ഡോക്ടറേറ്റ് ലഭിച്ചു. കുന്നംകുളം പാറയിൽ സെന്റ് ജോർജ് പള്ളി ഇടവകാംഗവും പഴഞ്ഞി എംഡി കോളജിലെ അധ്യാപികയുമാണ്.